

# മലങ്കര സഭ

നവംബർ 1997



Sponsored by:
St. Gregorios Orthodox Church, In. C, Elmont,
New York, U.S.A.



**കർമ്മഭൂമിയിൽനിന്നും വിടവാങ്ങൽ:** 1997 സെപ്റ്റംബർ 28-ന് കാലം ചെയ്ത ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്ത കഴിഞ്ഞ ആഗസ്റ്റ് 25-ന് അദ്ദേഹത്തിൻെറ 31-ാം മെത്രാനഭിഷേക വാർഷികത്തോടനുബന്ധിച്ച് എം.ജി.ഒ.സി.എസ്.എം. സോഫിയാ സെൻററിൽ സംഘടിപ്പിച്ച അനുമോദന സമ്മേളനത്തിൽ പ്രസംഗിച്ചപ്പോൾ (ഇത് അദ്ദേഹത്തിൻെറ അന്ത്യപ്രസംഗമായിരുന്നു.)



ആലുവാ സെമിനാരി ചാപ്പലിൽ കാലം ചെയ്ത മാർ തെയോഫിലോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ മൃതശരീരം സന്ദർശിച്ച് പ്രാർത്ഥന നടത്തിയശേഷം പ. കാതോലിക്കാ ബാവായെ കർദ്ദിനാൾ ആൻറണി പടിയറ അനുശോചനം അറിയിക്കുന്നു.

TIBIN


# മലങ്കരസഭ

ദേവലോകം കോട്ടയം - 686 038
ലക്കം: 11 പുസ്തകം : 52
നവംബർ 1997




PATRON SAINT




TYPESETTING: ALL SAINTS DTP, KOTTAYAM


## എഡിറ്റോറിയൽ

# മെയിനും സബ്ബും

ഫാ. ഡോ. ജേക്കബ് കുര്യൻ

"എക്കണോമിക്സ് മെയിനും പൊളിറ്റിക്കൽ സയൻസ് സബ്ബും ആണെങ്കിലും എനിക്ക് പൊളിറ്റിക്സുതന്നെയാ മെയിൻ" എന്നു പറഞ്ഞ വിദ്യാർത്ഥിനേതാവിനെ അനുസ്മരിക്കേണ്ട ആവശ്യം പലപ്പോഴും വരുന്നു. എന്തിനുവേണ്ടി ചുമതലപ്പെട്ടിരിക്കുന്നുവോ അതൊഴിച്ച് ബാക്കിയെല്ലാം അന്വേഷിക്കുന്ന സമീപനം സഭാപ്രവർത്തനത്തിൽ സാധാരണമായിരിക്കുന്നു. അജപാലനത്തിൻെറ ഭാഗമായി അല്പം ഭരണം ആവശ്യമായി വന്നേക്കാം. പക്ഷേ, ഭരണത്തിൻെറ ഭാഗമായി അജപാലനം ചുരുങ്ങിപ്പോയാലോ? അതു ഭയങ്കരമാണ്. മെയിൻ സബ്ബും സബ്ബ് മെയിനും ആയിപ്പോകുകയാണിവിടെ. മുഴുവൻ സമയ സഭാപ്രവർത്തകരുടെ പലരുടെയും മെയിനും സബ്ബും ഒന്ന് ആത്മപരിശോധന നടത്തിയെങ്കിൽ!!

ആരെന്തു പറഞ്ഞാലും, സഭയ്ക്കു പ്രധാനം ആരാധനാജീവിതവും, ആത്മീയ പ്രസ്ഥാനങ്ങളും ആണ്. ഇവയ്ക്ക് രണ്ടാം സ്ഥാനവും മറ്റു പലതിനും ഒന്നാം സ്ഥാനവും ആകുന്ന പ്രവണത അപകടകരമാണ്. ആരാധനാ ജീവിതത്തെ ധന്യമാക്കുവാൻ ഉതകുന്ന ആരാധനാ സാഹിത്യം ഒരു മിനിമം ആവശ്യം മാത്രമാണ്. സുറിയാനിയിൽ നിന്ന് പരിഭാഷപ്പെടുത്തിയതെന്നു പറയാമെങ്കിലും ഒട്ടും സംവേദനക്ഷമതയില്ലാത്ത ഒരു മലയാളത്തിലാണ് നമ്മുടെ ആരാധനാസാഹിത്യം മുഴുവനും തന്നെ. ഇത് ആളുകൾക്ക് മനസിലാകുന്നില്ല. അതുകൊണ്ട് സംവേദനക്ഷമമെന്ന് ധൈര്യപൂർവ്വം പറയാവുന്ന ഒരു ആരാധനാ സാഹിത്യസപര്യ നമ്മുടെ സഭാപ്രവർത്തനത്തിലെ മെയിൻ ആയിട്ട് എടുത്തേപറ്റൂ. അതിനായി ജനങ്ങൾ സഭയ്ക്കായി കൊടുക്കുന്ന പണം ഉപയോഗിക്കണം. സമയബന്ധിതപരിപാടിയായി അതു പൂർത്തീകരിക്കപ്പെടണം. അതുപോലെതന്നെ പ്രധാനമാണ്, ഇടവകപ്രവർത്തനത്തിൽ ആത്മീയ പ്രസ്ഥാനങ്ങളുടെ പങ്ക്. സണ്ടെസ്ക്കൂളും, യൂത്തു ലീഗും, പ്രാർത്ഥനായോഗവും, മർത്തമറിയം സമാജവും ഒക്കെ പേരിനു നടന്നാൽ മതി എന്ന ഭാവത്തിൽ മറ്റു പലതുമാണ് ഭരണസമിതികളുടെ മുൻഗണനയിൽ. എങ്കിൽ മെയിൻ സബ്ബാവുകയല്ല, 'ഓഫാ'കുകയാണ്! ◆

## ഇതളുകൾ



*THOUGHT FOR THE MONTH*

**CHRISTIANITY IS BREAD FOR DAILY USE, NOT CAKE FOR SPECIAL OCCASIONS**

**Thomas Merton** (1915-1968)

ധ്യാനപംക്തി

# സുവാർത്താചിന്തകൾ



ഫാ. ഡോ. ബി. വറുഗീസ്



*കഴിഞ്ഞ രണ്ടു വർഷങ്ങളിൽ "സുവിശേഷ കിരണങ്ങ"ളിൽ കൂടി മലങ്കരസഭാ മാസികയെ അനുഗ്രഹിച്ച ധ്യാനഗുരുശ്രേഷ്ടനായ ഡോ. യാക്കോബ് മാർ ഐറേനിയസ് തിരുമേനിയോട് വായനക്കാർക്കുവേണ്ടി ആദരപൂർവ്വം നന്ദി അറിയിക്കുന്നു. ഈ ലക്കം മുതൽ "സുവാർത്താചിന്തകൾ" എഴുതുന്ന, വൈദികസെമിനാരി അധ്യാപകൻ ഫാ. ഡോ.ബി. വറുഗീസിനെ സ്വാഗതം ചെയ്യുന്നു.- - എഡിറ്റർ*

## ദൈവമാതാവിനോടുള്ള അറിയിപ്പിൻെറ ഞായറാഴ്ച

*(നവംബർ 23) വി.ലൂക്കോസ് 1:26-38*

1. വചനിപ്പു പെരുന്നാളിലും (മാർച്ച് 25) ഇതേ സംഭവം തന്നെ അനുസ്മരിക്കുന്നു. ആരാധനാവർഷത്തിൽ രണ്ടുതവണ അനുസ്മരിക്കുന്ന ചുരുക്കംചില സംഭവങ്ങളിൽ ഒന്നാണ് ഗബ്രിയേൽ മാലാഖ മറിയാമിനു പ്രത്യക്ഷപ്പെടുന്നത്. രക്ഷാചരിത്രത്തിൽ ഈ സംഭവത്തിനുള്ള പ്രാധാന്യത്തെയാണ് ഇതു സൂചിപ്പിക്കുന്നത്.

2. രക്ഷാചരിത്രത്തിലെ ഏറ്റവും പ്രധാനപ്പെട്ട മനുഷ്യകഥാപാത്രമാണെങ്കിലും, മറിയാമിനെപ്പറ്റി സുവിശേഷങ്ങളിൽ പരാമർശങ്ങൾ താരതമ്യേന കുറവാണ്. സുവിശേഷങ്ങൾക്കു പുറത്ത് ഒരുതവണ മാത്രമേ മറിയാമിനെപ്പറ്റി സൂചിപ്പിക്കുന്നുള്ളു. (അപ്ര. 1:14)

മറിയാം സംസാരിക്കുന്നതായി വളരെക്കുറച്ചു മാത്രമേ സുവിശേഷങ്ങളിൽ പറയുന്നുള്ളു. എന്നാൽ മനുഷ്യാവതാരത്തെപ്പറ്റി ചിന്തിക്കുമ്പോൾ മറിയാമിൻെറ നിശബ്ദസാന്നിദ്ധ്യം (silent presence) വിസ്മരിക്കാനാവില്ല. കുരിശിൻെറ സമീപത്തും നിശബ്ദയായി മറിയാം സന്നിഹിതയായിരുന്നു.

എക്കാലത്തും ബ്രഹ്മചാരികളുടെ മാതൃകയാണ് യോഹന്നാൻ സ്നാപകനും, വി. കന്യകമറിയാമും. യോഹന്നാൻ വാചാലനും, തീഷ്ണതയുള്ളവനും, കർമ്മനിരതനുമായിരുന്നു. എന്നാൽ കർത്താവിൻെറ പരസ്യശുശ്രൂഷ ആരംഭിക്കുന്നതോടെ യോഹന്നാനും നിശബ്ദനായിത്തീർന്നു. എന്നാൽ മറിയാമിൻെറ ദൗത്യം വ്യത്യസ്തമായിരുന്നു. വാചാലയായോ, പ്രവർത്തനനിരതയായോ അല്ല വി. മറിയാമിനെ സുവിശേഷങ്ങളിൽ കാണുന്നത്. മറിയാമിൻെറ നിശബ്ദത സഭയുടെ ചരിത്രത്തിൽ അസംഖ്യം വിശുദ്ധൻമാർക്കും, ശുദ്ധിമതികൾക്കും, താപസശ്രേഷ്ഠർക്കും മാതൃകയായി. ഗ്രീക്കിൽ വി. മറിയാമിനെ "സമ്പൂർണ്ണ വിശുദ്ധ" എന്ന അർത്ഥത്തിൽ "പാൻഹഗിയോസ്" എന്നാണ് വിളിക്കുന്നത്. വിശുദ്ധരിൽ അതിവിശുദ്ധയായ മാതാവ് നിശബ്ദയായിരുന്നു. അതേരീതിയിൽ യഥാർത്ഥ വിശുദ്ധർ പലപ്പോഴും നിശബ്ദരായി ജീവിച്ചവരാണ്. പരിശുദ്ധാത്മാവിൻെറ പ്രത്യേകത നിശബ്ദസാന്നിദ്ധ്യമാണ്. പുതിയനിയമചിന്തയിൽ പരിശുദ്ധാത്മാവ് തൻെറ സാന്നിദ്ധ്യം വ്യക്തികളിൽ വെളിപ്പെടുത്തുന്നത് ശക്തിപ്രകടനങ്ങളെക്കാളുപരി അവരിൽ സ്വഭാവ വൈശിഷ്ട്യത്തിൻെറ പരിമളം പകർന്നാണ്. പരിശുദ്ധാത്മാവ് നിറഞ്ഞ കന്യകമറിയം നിശബ്ദയായി ജീവിച്ചതിൻെറ കാരണം ഇതാണ്.

ഇന്നും, പരിശുദ്ധാത്മപൂർണ്ണരായ വ്യക്തികൾ പൊതുജനശ്രദ്ധ ആഗ്രഹിക്കുന്നവരോ, അതു നേടുവാൻ കുറുക്കുവഴികൾ തേടുന്നവരോ അല്ല. യഥാർത്ഥ നന്മ പലപ്പോഴും നിശബ്ദമാണ്. ബഹളംവെക്കുന്നതും ശ്രദ്ധ ആകർഷിക്കുവാൻ ശ്രമിക്കുന്നതും അൽപ്പാത്മാക്കളും, ദുരാത്മാക്കളും ആത്മാവില്ലാത്തവരുമായിരിക്കും.

നിശബ്ദത ബലഹീനതയല്ല, നേരെമറിച്ച് ഉദാത്തമായ വിനയത്തിൻെറ ബഹിർസ്ഫുരണമാണ്. ഒരു വ്യക്തിക്കു ലഭിക്കാവുന്ന ഏറ്റവും വലിയ പദവിയിലേക്ക് മറിയാം ഉയർത്തപ്പെടുവാൻ പോകുന്നു എന്ന് ഗബ്രിയേൽ അറിയിച്ചപ്പോൾ മറിയാമിൻെറ പ്രതികരണം വിനയത്തിൻെറ സൗരഭ്യം നിറഞ്ഞതാണ്. "ഇതാ ഞാൻ കർത്താവിൻെറ ദാസി,നിൻെറ വാക്കുപോലെ എനിക്കു ഭവിക്കട്ടെ" ദൈവഹിതത്തിന് സ്വയം സമർപ്പിക്കുന്നതിൻെറ ഭാഗമായിട്ടാണ് വിശുദ്ധന്മാർ നിശബ്ദജീവിതം തെരഞ്ഞെ

ടുത്തത്. നിശബ്ദതയുടെ ആത്മീയാർത്ഥം ഉൾക്കൊള്ളാത്ത സമൂഹത്തിൽ കാപട്യവും, പൊങ്ങച്ചവും ആധിപത്യമുറപ്പിക്കും.

## എലിസബേത്തിന്റെ അടുക്കലേക്കുള്ള മറിയാമിന്റെ യാത്രയുടെ ഞായറാഴ്ച

*(നവംബർ 30)* *ലൂക്കോസ് 1:39-56*

1. നല്ലവരായ രണ്ട് സ്ത്രീകൾ തമ്മിൽ കണ്ടുമുട്ടുന്ന സംഭവമാണ് ഇവിടെ പ്രതിപാദിച്ചിരിക്കുന്നത്. ഇരുവരും അമ്മമാരാകുവാൻ പോകുന്നവരാണ്. വേദപുസ്തകത്തിലെ ഏറ്റവും നല്ല രണ്ടു കഥാപാത്രങ്ങളാണവർ. എലിസബത്തിനെപ്പറ്റിയും, സെഖര്യാവിനെപ്പറ്റിയും വളരെ നല്ല സാക്ഷ്യമാണ് വി.ലൂക്കോസ് നൽകുന്നത്(1:6)

മറിയാമും എലിസബേത്തും വിനയത്തിന്റെയും ലാളിത്യത്തിന്റേയും പ്രതീകങ്ങളാണ്. ഗബ്രിയേൽ മാലാഖയുടെ അനുഗ്രഹീത സന്ദേശത്തിന് വിനയപുരസരം മറിയാം മറുപടി പറഞ്ഞു. (1:38), അതേ രീതിയിൽ എലിസബത്ത് പ്രശംസിച്ച അവസരത്തിൽ മറിയാം ദൈവത്തെ സ്തുതിക്കുന്നു. 'ശക്തനായവൻ എനിക്കു വലിയവ ചെയ്തിരിക്കുന്നു' (1:49)തനിക്ക് ലഭ്യമായ പദവി ദൈവത്തിന്റെ ദാനമാണെന്ന് മറിയാം ഏറ്റു പറയുന്നു.

2. എലിസബേത്ത് ഉള്ളുതുറന്ന് മറിയാമിനെ പ്രശംസിക്കുന്നു (1:42-45), മറ്റുള്ളവരെപ്പറ്റി നല്ലതു പറയുവാനുള്ള കഴിവ് ദൈവീകതയുടെ ലക്ഷണമാണ്. എന്നാൽ വ്യാജസ്തുതി കാപട്യത്തിന്റെ ഭാഗമാണ്. പരദൂഷണംപോലെ അപഹാസ്യമാണ് സ്വാർത്ഥലാഭത്തിനും, പണത്തിനും വേണ്ടി നടത്തുന്ന വ്യാജസ്തുതി.

ദൈവീകനായ വ്യക്തി മറ്റുള്ളവരിലെ നന്മ അംഗീകരിക്കുന്നു. ആത്മീയ ജീവിതം നയിക്കുന്നവർ ദോഷൈകദൃക്കുകളായിരിക്കുകയില്ല. കാരണം, മനുഷ്യരുടെ തെറ്റുകളെ ക്ഷമിക്കുന്നവനാണല്ലോ ദൈവം. മുടിയനായ പുത്രന്റെ ഉപമയിൽ, പുത്രൻ തിരിച്ചുവരുമ്പോൾ, പിതാവ് അവനെ ശാസിക്കുകയോ, അവന്റെ തെറ്റിനെപ്പറ്റി എന്തെങ്കിലും പറയുകയോ ചെയ്തില്ല.

മറ്റുള്ളവരുടെ കുറ്റങ്ങൾ മാത്രം കാണുന്നതിനെ, അതായത് നന്മയെ നിഷേധിക്കുന്നതിനെ 'പരിശുദ്ധാത്മാവിനു വിരോധമായ പാപം' എന്നാണ് വിളിച്ചിരിക്കുന്നത്. (മത്താ. 12:34)

ദൈവം, മനുഷ്യരിലെ നന്മ കാണുന്നതുപോലെ, ദൈവീകരായ വ്യക്തികളും വ്യക്തികളിലെ നന്മ കാണുകയും, അത് അംഗീകരിക്കുകയും ചെയ്യും.

## യോഹന്നാൻ സ്നാപകന്റെ ജനനത്തിന്റെ ഞായറാഴ്ച

*(ഡിസം. 7)* *(ലൂക്കോസ് 1:57-80)*

1. ഒരുയഹൂദകുടുംബത്തിൽ ആൺകുട്ടി ജനിക്കുന്നത് വലിയ സന്തോഷത്തിന്റെ അവസരമായിരുന്നു. സെഖര്യാവ്-എലിസബേത്ത് ദമ്പതികളുടെ കാര്യത്തിൽ ഇരട്ടി സന്തോഷമുണ്ടാക്കിയ സംഭവമാണ് യോഹന്നാന്റെ ജനനം. സാമൂഹ്യചടങ്ങനുസരിച്ച് അയൽക്കാരും ബന്ധുക്കളും അവരുടെ സന്തോഷത്തിൽ പങ്കുചേരുന്നു. ബന്ധുമിത്രാദികളുടെ സാന്നിദ്ധ്യത്തിൽ കുട്ടിയുടെ പരിഛേദന നടത്തി (1:58). ദൈവം അബ്രഹാമിനോടു ചെയ്ത ഉടമ്പടിയുടെ ദൃശ്യ അടയാളമാണ് പരിഛേദന (ഉല്പ. 17:8),ഓരോ യഹൂദപുരുഷനും ഈ ഉടമ്പടിയിൽ പങ്കാളിയാവുന്നത് പരിഛേദനയിലൂടെയായിരുന്നു.

2. ദൈവം ചെയ്ത മഹാകരുണ അനുസ്മരിക്കുവാനാണ് "യഹോവ കാരുണ്യവാനാണ്" എന്നർത്ഥമുള്ള "യോഹന്നാൻ" എന്ന് കുട്ടിക്കു പേരിട്ടത്. (1:60-63). സെഖര്യാവിന്റെ സംസാരശക്തി ദൈവംഎടുത്തുകളഞ്ഞത് ശിക്ഷയായിട്ടല്ലായിരുന്നു. അതിശ്രേഷ്ഠനായ യോഹന്നാന്റെ ജനനത്തിന് പ്രാർത്ഥനാപൂർവ്വം ഒരുങ്ങുവാൻ പിതാവിന് അവസരം നൽകുകയായിരുന്നു. ശാരീരിക ബലഹീനത മാറിയപ്പോൾ ദൈവത്തിന്റെ കരുണയെപ്പറ്റി സെഖര്യാവ് കൂടുതൽ ബോധവാനായിത്തീർന്നു. അത് ദൈവത്തെ സ്തുതിക്കുവാൻ അദ്ദേഹത്തിനു പ്രേരണ നൽകി. രോഗങ്ങളും ശാരീരിക ബലഹീനതകളും ആത്മീയശക്തി പ്രാപിക്കുവാനുള്ള അവസരങ്ങളാണ്. ദൈവകരുണയുടെ ആഴത്തെപ്പറ്റി മനസ്സിലാക്കുവാൻ ദൈവം നടത്തുന്ന സ്നേഹമസൃണമായ സ്പർശനങ്ങളാണ് രോഗങ്ങളും വേദനകളും.

3. സെഖര്യാവ് പരിശുദ്ധാത്മപൂർണ്ണനായി ദൈവത്തെ സ്തുതിക്കുന്നു. മകന്റെ ഭാവിയെപ്പറ്റി വ്യക്തമായ ഒരു കാഴ്ചപ്പാട് അദ്ദേഹത്തിന് ഉണ്ടായിരുന്നു. (1:76-79). മശിഹായുടെ വരവിനായി ജനങ്ങളെ ഒരുക്കുവാനുള്ള അതിമഹത്തായ ദൗത്യമാണ് മകന് നിർവ്വഹിക്കുവാനുള്ളതെന്ന് അദ്ദേഹം മനസ്സിലാക്കി. അതനുസരിച്ച് മകനെ വളർത്തുവാനുള്ള ദൃഢനിശ്ചയമാണ് സെഖര്യാവിന്റെ വാക്കുകളിൽ

നിഴലിക്കുന്നത്. ''സ്ത്രീകളിൽ നിന്നും ജനിച്ച വരിൽ ഏറ്റവും ശ്രേഷ്ഠനായ യോഹന്നാൻെറ" പിതാവിനെ ദൈവം ആത്മീയമായി ഒരുക്കി യത് ഒമ്പതുമാസത്തെ മൗനത്തിന് അവസരം നൽകിക്കൊണ്ടായിരുന്നു.

## മാർയൗസേപ്പിനുണ്ടായ വെളിപാടിൻെറ ഞായറാഴ്ച

*ഡിസം. 14* *(മത്തായി. 1:18-25)*

1. മത്തായിയും, ലൂക്കോസും മാത്രമേ ജനനത്തിനു മുമ്പുള്ള കാര്യങ്ങളും ജനനത്തോ ടനുബന്ധിച്ചുള്ള സംഭവങ്ങളും വിവരിക്കുന്നുള്ളൂ. ഇരുസുവിശേഷകന്മാരുടെയും സമീപനങ്ങളിൽ വ്യത്യാസമുണ്ട്. മത്തായിയുടെ സുവിശേഷത്തിൽ യൗസേപ്പാണ് പ്രധാന കഥാപാത്രം. ഇതിനു കാരണം പുരുഷമേധാവിത്വത്തിൽ വിശ്വ സിക്കുന്ന യഹൂദന്മാർക്കായി അദ്ദേഹം എഴു തിയതു കൊണ്ടാവാം. എന്നാൽ ലൂക്കോസിൻെറ സുവിശേഷത്തിൽ മറിയാമിനാണ് പ്രാധാന്യം നൽകിയിരിക്കുന്നത്. മാലാഖാ നേരിട്ടു പ്രത്യക്ഷ പ്പെട്ടുവെന്ന് ലൂക്കോസ് എഴുതുമ്പോൾ, മത്താ യിയുടെ വിവരണമനുസരിച്ച് യൗസേപ്പിന് സ്വപ് നത്തിലാണ് പ്രത്യക്ഷപ്പെടുന്നത്.

2. മറിയാം ഗർഭിണിയാണെന്നറിഞ്ഞ് നീതി മാനായ യൗസേഫ് അവളെ രഹസ്യമായി ഉപേക്ഷിക്കുവാൻ തീരുമാനിച്ചു. (1:18) തനിക്ക് വിവാഹനിശ്ചയം ചെയ്തിരിക്കുന്ന ഭാര്യയെ വ്യഭിചാരക്കുറ്റം ആരോപിച്ച്, യഹൂദനിയമത്തിന് വിധേയയാക്കി ശിക്ഷിക്കുവാൻ യൗസേപ്പിന് കഴിയുമായിരുന്നു. എന്നാൽ ഭാര്യയിലുള്ള വിശ്വാ സവും, അവളോടുള്ള സ്നേഹവും അതിന് അദ്ദേഹത്തെ പ്രേരിപ്പിച്ചില്ല. മാനുഷികമായ സംശയങ്ങൾ യൗസേപ്പിനും ഒരുപക്ഷേ ഉണ്ടാ യിക്കാണും. എങ്കിലും ഭാര്യയെ അപമാനത്തിനും പീഡക്കും വിധേയമാക്കാതെ രഹസ്യമായി ഉപേ ക്ഷിക്കുവാൻ അദ്ദേഹം തീരുമാനിച്ചു. തെറ്റു ചെയ്തവരോടുള്ള സഹതാപം പരമമായ നന് മയുടെ അടയാളമാണ്. ''നിങ്ങളിൽ പാപമി ല്ലാത്തവൻ ആദ്യം ഇവളെ കല്ലെറിയട്ടെ"എന്നു പറഞ്ഞ യേശുവിൻെറ അതേ മനോഭാവമാണ് യൗസേപ്പിൽ കാണുന്നതെന്നു പറയാം. ''നിൻെറ സഹോദരൻ കുറ്റകൃത്യത്താൽ നഗ്നനായി രിക്കുന്നുവെങ്കിൽ, നിൻെറ സഹതാപത്തിൻെറ വസ്ത്രം അവൻെറമേൽ ഇട്ടുകൊൾക" എന്നു പറഞ്ഞ നിനവെയിലെ ഇസഹാക്ക് എന്ന സന്യാ സപിതാവിൻെറ വാക്കുകളിലും പ്രതിഫ ലിക്കുന്നത് ഇതുതന്നെയാണ്. പാപത്തിൻെറ ചെളിക്കുണ്ടിൽ വീണവരെ വിമർശനങ്ങൾ കൊണ്ടും പരിഹാസപൂർവ്വമായ നിസംഗത കൊണ്ടും വേദനിപ്പിക്കുന്നവരല്ലേ നാം? ദൈവീ കരായ വ്യക്തികൾ സഹതാപത്തോടെ അവരെ വീക്ഷിക്കുകയും, അവർക്കുവേണ്ടി പ്രാർത്ഥിക്കു കയും സഹായഹസ്തം നീട്ടിക്കൊടുക്കുകയും ചെയ്യും. കാരണം സ്വർഗ്ഗസ്ഥപിതാവിൻെറ ആർ ദ്രകരുണ അളവറ്റതാണല്ലോ?

3. ''കർത്താവിൻെറ ദൂതൻ" (1:20) യൗസേ പ്പിനോടു സംസാരിച്ചു. പഴയനിയമത്തിൽ ദൈ വത്തിൻെറ അരുളപ്പാടുകൾ മനുഷ്യർക്ക് ലഭി ച്ചത് മാലാഖമാരിൽകൂടിയാണ്. ശിംശോൻെറ ജനനത്തെപ്പറ്റിമനോഹയെയും ഭാര്യയെയും അറി യിച്ചതും മാലാഖയാണ് (ന്യായാ. 13:3)

''യഹോവരക്ഷയാകുന്നു" എന്നർത്ഥ മുള്ള 'യേശു' എന്ന പേരിടണമെന്ന് മാലാഖ പറയുന്നു. യേശുവിൻെറ ജനനം യെശയ്യാ വിൻെറ പ്രവചനമനുസരിച്ചായിരുന്നുവെന്ന് (യെശ 7:14)മത്തായി ചൂണ്ടിക്കാണിക്കുന്നു. (1:22)

4. യൗസേപ്പിനെപ്പറ്റി വളരെക്കുറച്ചു മാത്രമേ സുവിശേഷങ്ങളിൽ പറയുന്നുള്ളൂ.അതും മത്തായി 1-2 അദ്ധ്യായങ്ങളിൽ മാത്രം. പന്ത്രണ്ടാം വയസ്സിൽ യേശു ദേവാലയത്തിൽപോയ സംഭ വത്തിനുശേഷം (ലൂക്കോ 2:48) യൗസേപ്പിനെ പ്പറ്റി സൂചനകളേയില്ല. യേശുപരസ്യ ശുശ്രൂഷ ആരംഭിച്ചപ്പോഴേക്കും യൗസേപ്പ് മരണമടഞ്ഞു വെന്നു വേണം ചിന്തിക്കാൻ.

യൗസേപ്പ് പ്രത്യക്ഷപ്പെടുന്ന രംഗങ്ങളിൽ അദ്ദേഹം എന്തെങ്കിലും സംസാരിച്ചതായി സൂച നയില്ല. യൗസേപ്പിൻെറ നിശബ്ദത ശ്രദ്ധേയ മാണ്. സഭയുടെ ചരിത്രത്തിൽ അദ്ദേഹത്തെ പ്പോലെ നിശബ്ദരായി ക്രിസ്തുവിനെ സേവിച്ച അസംഖ്യം ആളുകളുണ്ട്. പൗരസ്ത്യ സഭയിലെ പിതാക്കന്മാരിൽ ബഹുഭൂരിപക്ഷവും യൗസേ പ്പിനെപ്പോലെ നിശബ്ദരായി ജീവിച്ചവരാണ്. സഭാപിതാക്കന്മാർ എന്നു പറയുമ്പോൾ വാഗ് മികൾ, എഴുത്തുകാർ, വേദശാസ്ത്രജ്ഞർ, സംഘ ടനാപാടവമുള്ളവർ എന്നിങ്ങനെയാണ് പലരും ചിന്തിക്കുന്നത്. എന്നാൽ പ്രസംഗപാടവമോ ലോകപ്രകാരമുള്ള വിജ്ഞാനമോ ഇല്ലാതെ സഭാവിശ്വാസവും ആത്മീയതയും പിൻതലമു റയ്ക്ക് കൈമാറ്റം ചെയ്ത പിതാക്കന്മാരുടെ ഒരു വലിയ സമൂഹം നമുക്ക് മുമ്പ് ഉണ്ടാ യിട്ടുണ്ട്.

മലങ്കരസഭാചരിത്രത്തിൽ കഴിഞ്ഞ നൂറ്റാ ണ്ടുവരെ നമ്മുടെ പാരമ്പര്യവും, വിശ്വാസവും, ആത്മീയതയും കാത്തുസൂക്ഷിച്ച് തലമുറകളി ലൂടെ കൈമാറിയത് ഇങ്ങനെ നിശ്ശബ്ദരായി

**For Favours received**

     

**GEROGE VARGHESE**

PARANTHAL

ജീവിച്ച പിതാക്കന്മാരാണ്. അവരുടെ നിരയിൽ അടുത്തകാലത്തു ജീവിച്ച ഒരു സുപ്രധാന കണ്ണിയാണ് പരിശുദ്ധനായ പാമ്പാടി തിരുമേനി.

കുടുംബങ്ങളിൽ നിഷ്കളങ്ക ഭക്തിയോടെ പ്രാർത്ഥിക്കുകയും മക്കളെ ദൈവാശ്രയത്തിൽ വളർത്തുകയും ചെയ്ത അമ്മമാർ യൗസേപ്പിനെപ്പോലെ നിശബ്ദരായി ജീവിച്ച് ദൈവത്തെ സാക്ഷിച്ചവരാണ്.

നാലുപേർ അറിയുന്ന രീതിയിൽ എന്തെങ്കിലും പ്രവർത്തിച്ചാൽ മാത്രമേ സഭാസേവനമാകയുള്ളു എന്നുള്ള ചിന്ത പലരിലുമുണ്ട്. പതിവായി പത്രങ്ങളിൽ പേരുവരുന്നതും സ്റ്റേജിൽ കയറി അട്ടഹസിക്കുന്നതും മാത്രമാണ് സഭാസേവനമെന്നുള്ള ധാരണ പലർക്കുമില്ലേ? യൗസേപ്പിനെപ്പോലെ നിശബ്ദരായി ജീവിച്ചവരും ജീവിക്കുന്നവരുമാണ് സഭയുടെ യഥാർത്ഥ ശക്തിയെന്ന് നാം ഓർക്കാറുണ്ടോ?

♦♦♦

# കൗൺസലറുടെ പംക്തി



*ചോദ്യം: ''ഞാൻ ഒരു മതവിരോധിയല്ല. പക്ഷേ പള്ളിയിൽ പോകുന്നതിലും പ്രാർത്ഥിക്കുന്നതിലുംമറ്റും ഒട്ടും താല്പര്യമില്ലതാനും. അങ്ങനെ ചെയ്യുന്നതുകൊണ്ട് പ്രീതിപ്പെടുന്ന ഒരു ദൈവസങ്കല്പമല്ല എന്റേത്. ഇന്നു കാണുന്ന പല സാമൂഹ്യസേവന പരിപാടികൾക്കുംഞാൻ സംഭാവന ചെയ്യാറില്ല. കാരണം അവയൊന്നും തന്നെ യഥാർത്ഥ സേവനം ചെയ്യുന്ന സംരംഭങ്ങളായി എനിക്ക് ബോദ്ധ്യപ്പെടുന്നില്ല. പല സമ്മേളനങ്ങളിലും പലരുടെയും പ്രസംഗങ്ങൾ ഞാൻ കേട്ടിട്ടുണ്ട്. പക്ഷേ ഇന്ന് കൂടുതൽ കൂടുതൽ പ്രസംഗങ്ങൾ കേൾക്കുമ്പോൾ ഉള്ളിൽ ചിരിക്കുവാനേ എനിക്കു കഴിയുന്നുള്ളു. കാരണം ഈ ഘോരപ്രസംഗകന്മാരെപ്പലരെക്കുറിച്ചും എനിക്ക് വ്യക്തിപരമായി പലതും അറിയാം എന്നതു തന്നെ..... എന്റെ ഈ മനോഭാവം സമനിലതെറ്റിയ ഒരു മനസിന്റെയാണെന്നു തോന്നുന്നുണ്ടോ? വിഷാദാത്മകത്വത്തിലേക്ക് നയിക്കുന്ന നിഷേധാത്മകത്വമാണെന്ന് വിചാരിക്കാമോ. തിരുത്തുവാൻ ആവശ്യമുള്ളതെന്തെങ്കിലും ഉണ്ടെങ്കിൽ സദയം സൂചിപ്പിച്ചാൽ എനിക്ക് ബോദ്ധ്യപ്പെടുകയാണെങ്കിൽ തിരുത്തുവാൻ ആവതും ശ്രമിക്കാം....*

മി. വി.

ഉത്തരം: താങ്കൾ അന്വേഷിക്കുന്ന മതവും, സാമൂഹ്യസേവനവും, പ്രസംഗശൈലിയും തികച്ചും ഒരാദർശവാദിയുടേതാണ്. ഉയർന്ന ആദർശങ്ങൾ ഉണ്ടെങ്കിലേ അതിനനുസരിച്ച യാഥാർത്ഥീകരണവും ഉണ്ടാകൂ. പക്ഷേ ഒരു സംശയം ചോദിക്കട്ടെ. താങ്കളുടെ ഉയർന്ന ആദർശങ്ങൾ അപ്പടിതന്നെ സ്വന്തം ജീവിതത്തിൽ പ്രാവർത്തികമാകുന്നുണ്ടോ? ഇത്രമാത്രം സ്വയവിശകലനം നടത്തുവാൻ തയ്യാറുള്ള താങ്കൾ ഇവിടെ യാഥാർത്ഥ്യബോധത്തോടെഉത്തരം നൽകുമെങ്കിൽ, എല്ലാ ആദർശങ്ങളും നൂറുശതമാനം പ്രാവർത്തികമാക്കാൻ സാധിക്കയില്ല എന്ന് പറയുമെന്നാണ് തോന്നുന്നത്. ആ പരിമിതി തന്നെയല്ലെ സാമൂഹ്യതലങ്ങളിൽ നാം കാണുന്നതും. നമ്മുടെ സ്വന്തം ജീവിതത്തിൽ നടക്കാത്ത പല ആദർശങ്ങളും ഉണ്ടെങ്കിൽ, സാമൂഹ്യതലത്തിലും അതുപോലുള്ള പരിമിതികൾ ഉണ്ടാകും. ഈ സംഗതി അംഗീകരിക്കുമെങ്കിൽ, നമുക്കു പരിചയപ്പെടാൻ കഴിയുന്ന മതജീവിതവും സാമൂഹ്യസേവനവും, പ്രസംഗങ്ങളും അത്ര വർജ്യം ആകുമെന്നു തോന്നുന്നില്ല. നമ്മുടെ ആദർശങ്ങൾക്കനുസരണമായി ജീവിക്കാൻ എപ്പോഴും കഴിയാത്തതുകൊണ്ട് ജീവിക്കാതിരിക്കുന്നില്ലല്ലോ. അതുപോലെ നാം പ്രതീക്ഷിക്കുന്ന രീതിയിൽ സമൂഹം വളരാത്തതിനാൽ അതുമായി സഹകരിക്കാതിരിക്കുന്നതും ശരിയല്ല. നാംകൂടി പങ്കുചേർന്ന്, ഉയർന്ന ആദർശങ്ങളിലേയ്ക്ക് സമൂഹത്തെ നയിക്കണം.

പള്ളിയിൽപോകുന്നതും ആരാധനയിൽ സംബന്ധിക്കുന്നതും പ്രഥമമായി ദൈവത്തെ പ്രീതിപ്പെടുത്താനോ മണിയടിക്കാനോ ആണെന്ന് വിചാരിക്കേണ്ട. ദൈവം പള്ളിയിലോ അമ്പലത്തിലോ മോസ്ക്കിലോ മാത്രം ഇരിക്കുന്നുവെന്ന ധാരണയും ഭൂരിപക്ഷം മതാനുയായികൾക്കും ഉണ്ടെന്നു തോന്നുന്നില്ല. നമുക്കു സ്നേഹമുള്ള, നമ്മെ സ്നേഹിക്കുന്ന ആളിനെ എപ്പോഴും കാണുവാനും ഇടപെടുവാനും നാം ആഗ്രഹിക്കുന്നു.ഈ സ്നേഹസംസർഗ്ഗം ആണ് പ്രഥമമായും ദേവാലയത്തിൽ വെച്ചു നടക്കേണ്ടത്. അതിന് പള്ളിയിൽ പോകേണ്ടതായ ആവശ്യമുണ്ടോയെന്നു ചോദിച്ചേക്കാം: മനുഷ്യനുവേണ്ടിദൈവം സ്വയം പരിമിതികൾ സ്വീകരിക്കുന്നുവെന്ന സത്യം അപാരസ്നേഹമായ ദൈവത്തിന്റെ സ്വഭാവത്തിന് വിപരീതമല്ലല്ലോ. അങ്ങനെയെങ്കിൽ തന്റെ മക്കൾ പരസ്പര സ്നേഹത്തിന്റെ ആത്മാവിൽ കൂടിവരുന്നിടത്ത് തന്റെ തന്നെ സാന്നിദ്ധ്യം പ്രത്യേകമായി നൽകാൻ ദൈവത്തിനു സാധിക്കും. ദൈവം മനുഷ്യനായപ്പോഴും, ഈശ്വരൻ അവതാരം എടുത്തപ്പോഴും ഈ സ്വയപരിമിതപ്പെടുത്തൽ ആണല്ലോ നാം കാണുന്നത്.

അല്പം നിഷേധാത്മകത്വം ഉള്ളതിനെ ഉയർന്ന ആദർശങ്ങളും സ്വയവിശകലനശേഷിയുംചേർത്ത് സംശോധന ചെയ്യുമ്പോൾ താങ്കളിലെ വ്യക്തിത്വം, സമൂഹത്തിന് കൂടുതൽ സംഭാവന ചെയ്യും. രണ്ടു പക്ഷമില്ല.

◆◆◆

# ഉത്തരേന്ത്യൻ മിഷൻ പ്രേഷിതവഴിയിൽ കാൽ നൂറ്റാണ്ട്

-ജോസ് കായംകുളം (മസ്ക്കറ്റ്)

ഇൻഡ്യയുടെ സ്വാതന്ത്ര്യപ്രാപ്തിയുടെ അമ്പതാം വാർഷിക ആഘോഷങ്ങൾ ആരംഭിച്ചിരിക്കുന്ന ഈ അവസരം സഭാതലത്തിൽ ആരുമാരും അറിയാതെ കടന്നുപോയ മറ്റൊരു ജൂബിലിയുണ്ട്.മലങ്കര ഓർത്തഡോക്സ്സഭയുടെ ഭിലായി സെൻറ്തോമസ് മിഷൻ. ജൂലായ് 3-ാം തീയതി സേവനത്തിൻെറ പാതയിൽ, ഇരുപത്തിയഞ്ച് സംവൽസരങ്ങൾ അത് പിന്നിട്ടു. ഒരു 'ഭാരതസഭ'യെന്ന ഉൾക്കാഴ്ചയോടെ കടന്നുവന്ന്, വിഭവശേഷിയുടെ പരിമിതികൾക്കുള്ളിൽ നിന്നു കൊണ്ടുതന്നെ വലിയ നേട്ടങ്ങൾ കൈവരിയ്ക്കുന്നതിന് എഴുപത്തിമൂന്നാം വയസ്സിലും കർമ്മ കുശലതയോടും സമർപ്പണബുദ്ധിയോടും കൂടി പ്രവർത്തിയ്ക്കുന്ന കൽക്കത്താ ഭദ്രാസനാധിപൻ അഭിവന്ദ്യ സ്തേപ്പാനോസ് മാർ തേവോദോസ്യോസ് തിരുമേനിയുമായുള്ള ഒരു അഭിമുഖമാണ് ഈ ലേഖനത്തിന് ആധാരം. ആഗോള വ്യാപകമായിതന്നെ മലങ്കരസഭയുടെ മക്കൾ ചെന്നെത്തുകയും തദ്വാരാ സഭയുടെ അതിരുകൾ വിശാലമാകുകയും ചെയ്തിരിക്കുന്ന പശ്ചാത്തലത്തിൽ ഒരു ഇന്ത്യൻ സഭയെന്ന അവബോധം പലരിലും ഉടലെടുത്തിട്ടുണ്ടെന്നത് ശുഭോദർക്കമത്രെ. മിഷൻെറ കഴിഞ്ഞ കാലഘട്ടത്തിലേക്കൊന്ന് തിരിഞ്ഞുനോക്കുകയാണിവിടെ.

## ആമുഖം

മരണത്തെ ജയിച്ച് ഉയിർത്തെഴുന്നേറ്റ ക്രിസ്തു സ്വർഗ്ഗാരോഹണത്തിനു മുമ്പായി ശിഷ്യന്മാർക്കു പ്രത്യക്ഷനായി ''നിങ്ങൾ ഭൂലോകമെങ്ങും പോയി സകല സൃഷ്ടിയോടും സുവിശേഷം പ്രസംഗിപ്പിൻ'' (മർക്കോ. 16: 15) എന്നുള്ള കല്പന കൊടുത്തു. അരുമനാഥൻെറ അന്ത്യനിർദ്ദേശം ശിരസാവഹിച്ച് കർത്തൃശിഷ്യനായ മാർത്തോമ്മാശ്ലീഹാ ഭാരതത്തിൽ സുവിശേഷത്തിൻെറ ദീപം കൊളുത്തിയിട്ട് ഭാരതത്തിൻെറ മണ്ണിൽതന്നെ രക്തസാക്ഷിത്വം വരിച്ചു.

ഒന്നാം നൂറ്റാണ്ടിൽ, ക്രിസ്തീയ മാർഗ്ഗത്തിൻെറ തുടക്കത്തിൽത്തന്നെ ഭാരതത്തിൽ സഭ സ്ഥാപിതമായതിൽ നാം ആവേശം കൊള്ളുകയും മാർത്തോമ്മായുടെ പൈതൃകത്തിൽ അഭിമാനിക്കുകയും ചെയ്യാറുണ്ട്.

എന്നാൽ ഇരുപത് നൂറ്റാണ്ടുകൾക്ക് ശേഷവും, ലോകജനതയുടെ ആറിലൊന്ന് ഉൾക്കൊള്ളുന്ന ഭാരതത്തിൽ ക്രൈസ്തവരുടെ എണ്ണം ജനസംഖ്യയുടെ മൂന്നു ശതമാനത്തിൽ താഴെ മാത്രമാണുള്ളതെന്ന് മനസ്സിലാക്കണം. സുവിശേഷത്തിൽ വെള്ളിവെളിച്ചം കടന്നു ചെന്നിട്ടില്ലാത്ത എത്രയോ പ്രദേശങ്ങൾ ഭാരതത്തിൽ ഇന്നും അവശേഷിക്കുന്നുണ്ട്. ''കൊയ്ത്ത് വളരെയുണ്ട്, വേലക്കാരോ ചുരുക്കം'' എന്ന തിരുവചനം ഇന്നും പ്രസക്തമാണ്. മിഷൻ ഓർത്തഡോക്സ് വീക്ഷണത്തിൽ "It is the task of Christianity to make not new things".

'മിഷൻ' എന്ന വാക്കിൻെറ ലത്തീൻ ഭാഷയിലെ മൂലരൂപത്തിന് 'അയയ്ക്കൽ എന്നു പദാർത്ഥം. പ്രത്യേക ഉദ്ദേശ്യത്തോടെ ദൗത്യവുമായുള്ള അയയ്ക്കൽ എന്ന അർത്ഥമാണിതിനുള്ളത്. 'മിഷനറി എന്നാൽ 'അയയ്ക്കപ്പെട്ടവൻ' എന്ന് അർത്ഥം നൽകാറുണ്ടോ? ''എൻെറ പിതാവ് എന്നെ അയച്ചതുപോലെ ഞാനും നിങ്ങളെ അയയ്ക്കുന്നു'' (യോഹ. 20:21) മനുഷ്യാവതാരം ചെയ്ത യേശു തൻെറ കുരിശുമരണംമൂലം നമുക്ക് നേടിത്തന്ന രക്ഷയെക്കുറിച്ചുള്ള ദൂതാണ് സുവിശേഷം. അതു ലോകമെങ്ങും അറിയിക്കുകയെന്നത് ക്രൈസ്തവധർമ്മവുമാണ്. സുവിശേഷം പ്രസംഗിച്ച് മതപരിവർത്തനം നടത്തുകയെന്നതല്ല മിഷൻെറ മുഖ്യലക്ഷ്യം; അതും ഉദ്ദേശ്യങ്ങളിൽ പെടുന്നുണ്ടെങ്കിലും. '' It is the task of Christianity to make nor new things, but new man.'' ഒരുവൻ ക്രിസ്തുവിലായാൽ പുതിയ സൃഷ്ടിയാകണം''അപ്പോൾ മിഷൻെറ മൗലികമായ ഊന്നൽ രൂപാന്തരം അഥവാ പരിവർത്തനമാണ്. പരിശുദ്ധാത്മാവിനാൽ നയിക്കപ്പെടുകയും നിയന്ത്രിക്കപ്പെടുകയും ചെയ്യുന്ന ഒരു പുതിയ സമൂഹസൃഷ്ടിയാണിതിൻെറ പരമഫലം. ''ദരിദ്രന്മാരോട് സുവിശേഷം അറിയിക്കൽ, ബദ്ധന്മാർക്ക് വിടുതൽ, കുരുടന്മാർക്ക് കാഴ്ച, പീഢിതർക്ക് വിടുവിച്ചയയ്ക്കൽ........'' ഇവയായിരുന്നല്ലോ യേശു

ക്രിസ്തുവിന്റെ മിഷൻ (ലൂക്കോ 8; 18-19) ഭാരതത്തിലെ അധസ്ഥിതരും അസംഘടിതരുമായ ജനങ്ങളുടെ സർവ്വതോന്മുഖമായ ഉന്നമനത്തിന് ക്രിസ്തീയ സ്നേഹത്തിലധിഷ്ഠിതമായ സേവനമനുഷ്ഠിക്കുകയെന്നതാണ് ഓർത്തഡോക്സ് സഭ മിഷൻകൊണ്ട് ഉദ്ദേശിക്കുന്നത്.

മലങ്കരസഭയുടെ വിശ്വാസസത്യങ്ങളിന്മേലുള്ള വിദേശസഭകളുടെ കടന്നാക്രമണങ്ങളുടെയും അതേതുടർന്നുണ്ടായ വ്യവഹാരങ്ങളുടെയും കാലഘട്ടത്തിൽ മേൽപ്പറഞ്ഞ ദൗത്യം വേണ്ടതുപോലെ ഏറ്റെടുക്കുവാൻ നമ്മുടെ സഭക്ക് കഴിഞ്ഞിരുന്നില്ല. എന്നാൽ മറ്റെന്നത്തേതിലുമധികം വർദ്ധിതവീര്യത്തോടെ മിഷൻരംഗത്തു പ്രവർത്തിക്കുവാൻ ഓർത്തഡോക്സ് സഭ കടന്നുവന്നിട്ടുള്ളത് ഏറ്റവും ശുഭോദർക്കമത്രേ.

## ഭിലായി സെൻറ് തോമസ് മിഷൻ- അല്പം ചരിത്രം

കാലം ചെയ്ത പ. ബസ്സേലിയോസ് മാത്യൂസ് പ്രഥമൻ കാതോലിക്കാബാവാ 1960-ൽ ബാഹ്യകേരള ഭദ്രാസനത്തിന്റെ ചുമതല ഏറ്റെടുത്തപ്പോൾ, ഉത്തരഭാരതത്തിൽ സഭയുടെ ഒരു മിഷൻ സെൻറർ സ്ഥാപിക്കുന്നതിലേക്കായി ബാഹ്യകേരളത്തിലെ 'പള്ളികളിൽ മിഷൻ സൺഡേ കവർ കളക്ഷൻ' ആരംഭിച്ചു. തുടർന്ന് മാർത്തോമ്മാ ശ്ലീഹായുടെ പത്തൊൻപതാം ചരമശതാബ്ദി വർഷമായ 1972-ൽ അതിന്റെ സ്മാരകമായി മാർത്തോമ്മായുടെ ദുഖ്റോനോ ദിനമായ ജൂലൈ 3-ന് ഭിലായി സെൻറ് തോമസ് മിഷൻ സ്ഥാപിക്കപ്പെട്ടു മൂന്നു മാസങ്ങൾക്കു ശേഷം അന്ന് ബഹറിൻ പള്ളി വികാരിയായിരുന്ന റവ. ഫാ. കെ. കെ. പുന്നൂസ് (ഇപ്പോൾ അഭിവന്ദ്യ സ്തേഫാനോസ് മാർ തേവോദോസ്യോസ്) മിഷന്റെ ഡയറക്ടറായി നിയമിതനായി. മലങ്കരസഭയിൽ ഭാരതമിഷനെക്കുറിച്ചുള്ള ചിന്തയോ ദർശനമോ ഒന്നും ഇല്ലാതിരുന്നതിനാൽ പ്രതീക്ഷപോലെ പ്രവർത്തകരെ ലഭിക്കുകയുണ്ടായില്ലെങ്കിലും, താൽക്കാലികമായെങ്കിലും സഹായത്തിനെത്തിയവരുടെയും മറ്റും സഹകരണത്തോടെ മിഷൻ പ്രവർത്തനങ്ങൾ എളിയ നിലയിലെങ്കിലും മുന്നോട്ടു നീങ്ങിക്കൊണ്ടിരുന്നു. ഭിലായി സ്റ്റീൽ പ്ലാൻറിനടുത്ത് വാങ്ങിയ 35 ഏക്കർ സ്ഥലത്ത് ഒരു ആശ്രമവും ബാലഭവനവും അചിരേണ ആരംഭിക്കുവാൻ കഴിഞ്ഞു. ഭക്ഷണകാര്യങ്ങളിൽ സ്വയം പര്യാപ്തത നേടത്തക്കവണ്ണം കൃഷിയും നല്ല ഒരു ഡയറി ഫാമും മത്സ്യം വളർത്തലുമൊക്കെ ആശ്രമത്തിന്റെ ചുമതലയിൽ നടത്തുന്നുണ്ട്. വിദ്യാഭ്യാസരംഗത്ത് തിളക്കമാർന്ന പ്രവർത്തനങ്ങൾ കാഴ്ചവയ്ക്കുവാൻ മിഷനു സാധിച്ചിട്ടുണ്ട്. ഉത്തരേന്ത്യയിലെ വിവിധപ്രദേശങ്ങളിലായിപ്രീ-പ്രൈമറി വിദ്യാഭ്യാസത്തിനുതകുന്ന നിരവധി ബാലവാടികളും ഹയർ സെക്കണ്ടറി തലം വരെയുള്ള സ്കൂളുകളും തൊഴിൽ പരിശീലനം കൊടുക്കാൻ കഴിയുംവിധം ടെയിലറിംഗ് സ്കൂളുകളും മറ്റും പിന്നോക്കനിലയിൽ കഴിഞ്ഞിരുന്ന ഗ്രാമങ്ങളുടെയും മറ്റും ബഹുവിധമായ വികസനത്തിന് ഉതകിയിട്ടുണ്ട്. മിഷൻ രംഗത്ത് കുറെ വൈകിയാണ് കൂടുതൽ ശ്രദ്ധ പതിപ്പിക്കുവാൻ സാധിച്ചതെങ്കിൽതന്നെയും ഇന്ന് ഉത്തരേൻന്ത്യയിലെ വിവിധപ്രദേശങ്ങളിൽ മിഷന്റെ പ്രവർത്തനങ്ങൾ നടക്കുന്നുണ്ട്.

1993-ൽ അഭിവന്ദ്യ ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെയും 1994-ൽ പരിശുദ്ധ കാതോലിക്കാ മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ തിരുമേനിയുടെയും ഉത്തരേന്ത്യൻ മിഷൻ സെൻററുകളുടെ സന്ദർശനം മിഷൻ രംഗത്ത് നവോന്മേഷവും പുതിയ ദർശനവും ഉണ്ടാക്കുവാൻ സഹായിച്ചിട്ടുണ്ട്.

## ഇട്ടാർസി ബാലഗ്രാം

മലങ്കരസഭാ മിഷൻ ബോർഡ് പ്രസിഡൻറ് കൂടിയായ അഭിവന്ദ്യ ഒസ്താത്തിയോസ് തിരുമനസ്സിലെ ഉത്തരേന്ത്യൻ മിഷൻ സന്ദർശനം കൊണ്ടുണ്ടായ ഏറ്റവും വലിയ നേട്ടം, മിഷൻ ബോർഡിന്റെയും കൽക്കട്ടാ, നിരണം ഭദ്രാസനങ്ങളുടെയും സംയുക്ത നേതൃത്വത്തിൽ 8 ഏക്കർ സ്ഥലം വാങ്ങി 1994-ൽ ഇട്ടാർസിയിൽ കുഷ്ഠരോഗികളുടെ രോഗബാധിതരല്ലാത്ത കുഞ്ഞുങ്ങളെ എടുത്തുവളർത്താനുള്ള ഒരു ബാലഗ്രാം ആരംഭിക്കുവാൻ സാധിച്ചുവെന്നതാണ്. യാച്ചാരം ബാലഗ്രാം (ആന്ധ്രാ) പൂനെയിൽ ദേഹു റോഡിലെ ബാലികാഭവൻ ഇവയെത്തുടർന്ന് ഇത്തരത്തിലുള്ള സഭയുടെ മൂന്നാമത്തെ ബാലഭവനമാണ് ഇട്ടാർസിയിലേത്. പത്തു കുട്ടികളെ ഇപ്പോൾ അവിടെ വളർത്തുന്നു. പുതിയ കെട്ടിടങ്ങളുടെ പണി ആരംഭിച്ചിട്ടുണ്ട്. 200 കുട്ടികളെ എടുത്തു വളർത്തുന്നതിനാണ് ഉദ്ദേശിച്ചിട്ടുള്ളത്.

ഒരു വലിയ റെയിൽവേ ജംഗ്ഷനായ ഇട്ടാർസിയെ വിവിധ സ്ഥലങ്ങളിൽ നടക്കുന്ന ഗ്രാമീണമിഷന്റെ കേന്ദ്രസ്ഥാനമാക്കി വികസിപ്പിക്കുന്നതിന് ഉദ്ദേശിക്കുന്നു. ഇതിനായി നാലു വർഷം മുമ്പ് 14 ഏക്കർ സ്ഥലം വാങ്ങിയിരുന്നു. വാടകക്കെട്ടിടത്തിൽ ആരംഭിച്ച M.G.M സ്കൂളിനു വേണ്ടി പുതിയ കെട്ടിട നിർമ്മാണം ആരംഭിച്ചിട്ടുണ്ട്.

(തുടരും)



# ബൈബിൾ പഠനം



- ഫാ. ഒ. പി. വർഗീസ്

## വി: മത്തായി 26, 27, 28 അധ്യായങ്ങൾ

ചോദ്യങ്ങൾ

1. അന്നു മനുഷ്യപുത്രനെ ക്രൂശിപ്പാൻ ഏല്പിക്കും എന്നു യേശു പറഞ്ഞു? എന്ന്?
2. "അവൾ ഈ തൈലം എൻെറ ദേഹത്തിൻ മേൽ ഒഴിച്ചത് എൻെറ ശവസംസ്ക്കാരത്തിനായി ചെയ്ത താകുന്നു" ഈ സംഭവം ആരുടെ വീട്ടിൽ വച്ചാണ് നടന്നത്?
3. നിസാൻ മാസം 14-ാം തീയതി നടത്തുന്ന പെരുനാൾ ഏത്?
4. "ആ മനുഷ്യൻ ജനിക്കാതിരുന്നെങ്കിൽ അവനു കൊള്ളാ മായിരുന്നു" യേശു ആരെക്കുറിച്ചാണ് പറഞ്ഞത്?
5. മത്താ: 26:26-30 വരെയുള്ള ഭാഗത്ത് നിന്നും വി. കുർബ്ബാനയെക്കുറിച്ചുള്ള അടിസ്ഥാനപരമായ വിശ്വാ സങ്ങൾ എന്തെല്ലാം?
6. "അതുപോലെ തന്നെ ശിഷ്യന്മാർ എല്ലാവരും പറഞ്ഞു" ഏതുപോലെ?
7. "പിതാവേ, കഴിയും എങ്കിൽ ഈ പാനപാത്രം എങ്കൽ നിന്ന് നീങ്ങിപ്പോകേണമേ" എന്ന് യേശു പ്രാർത്ഥി ച്ചു. പാനപാത്രം എന്നത്കൊണ്ട് എന്താണ് അർത്ഥ മാക്കുന്നത്?
8. 'ഗത്സേമന' എന്ന വാക്കിൻെറ അർത്ഥം എന്ത്? ഗത്സേമനതോട്ടം എവിടെ സ്ഥിതി ചെയ്യുന്നു.
9. സന്നദ്രീ സംഘത്തിലെ അംഗങ്ങൾ എത്ര? ആരെല്ലാ മാണ് അംഗങ്ങൾ? സംഘത്തിൻെറകോറം എത്ര?
10. "കോഴികൂകും മുമ്പേ മൂന്ന് വട്ടം തള്ളിപറയുമെന്ന് യേശുപറഞ്ഞ വാക്ക് പത്രോസ് ഓർത്തു പുറത്തി റങ്ങി പൊട്ടിക്കരഞ്ഞു" എന്ന ഭാഗം സ്മരിക്കുന്ന ഒരു പാട്ട് പ്രഭാതത്തിൽ വീടുകളിൽ പാടാറുണ്ട്. അതെഴു താമോ?
11. ഹേറോദേസിൻെറ ഭരണകാലം എന്നു മുതൽ എന്നു വരെ? ആസ്ഥാനം എവിടെയായിരുന്നു? എന്തിന് യെറുശലേമിൽ വന്നു?
12. യൂദായുടെ ദുരന്തം നമ്മെ പഠിപ്പിക്കുന്ന ആത്മീയ സത്യങ്ങൾ എന്തെല്ലാം?
13. നിഖ്യാവിശ്വാസപ്രമാണത്തിൽ സ്ഥാനം പിടിച്ചിട്ടുള്ള ഭരണാധിപൻ ആര്? അദ്ദേഹത്തോട് വെറുപ്പും അമർ ഷവും ഉണ്ടാകുവാൻ കാരണമെന്ത്?
14. ക്രൂശിൽ കിടക്കുന്ന യേശുവിനെ പരിഹസിക്കുന്ന മൂന്നു കൂട്ടർ ആരൊക്കെ?
15. ക്രൂശിൽ നിന്നുള്ള ഏഴുമൊഴികളിൽ വി. മത്തായി രേഖപ്പെടുത്തിയിട്ടുള്ള മൊഴികൾ എഴുതുക?
16. കർത്താവിനെ കബറടക്കാൻ കൂടിയ സന്നദ്രീ സംഘാംഗം ആര്?
17. പുനരുത്ഥാന സന്ദേശം ആദ്യം ലഭിച്ചത് ആർക്ക്?
18. കർത്താവിൻെറ അന്തിമമായ അനുശാസനത്തിൽ ഉൾക്കൊള്ളുന്ന മൂന്നു കാര്യങ്ങൾ ഏവ?

ഉത്തരങ്ങൾ - 22, 23

1. ദൈവവും, യേശുക്രിസ്തുവും
2. കൈസർക്കുള്ളത് കൈസർക്കും, ദൈവത്തിനുള്ളത് ദൈവത്തിനും കൊടുപ്പിൻ.
3. മത്താ: 22:30 പുനരുത്ഥാനത്തിൽ വിവാഹം കഴിക്കുന്നി ല്ല, വിവാഹത്തിന് കൊടുക്കപ്പെടുന്നതുമില്ല. സ്വർഗ്ഗ ത്തിലെ ദൂതന്മാരെപ്പോലെയത്രേ.
4. മത്താ: 22:37, 39

(1) നിൻെറ ദൈവമായ കർത്താവിനെ നീ പൂർണ്ണഹൃദ യത്തോടും പൂർണ്ണാത്മാവോടും പൂർണ്ണ മനസ്സോടും കൂടെ സ്നേഹിക്കേണം.

(2) കൂട്ടുകാരനെ നിന്നെപ്പോലെതന്നെ സ്നേഹിക്കണം.

5. ക്രിസ്തു ദാവീദിൻെറ പുത്രൻ മാത്രമല്ല, ദാവീദിൻെറ കർത്താവുകൂടിയാണ്.
6. മോശയുടെ പീഠം

7.(a) തത്വങ്ങൾ പഠിപ്പിക്കുന്നു, ആചരിക്കുന്നില്ല.

(b) മനുഷ്യരുടെ പ്രശംസ നേടുവാൻ ശ്രമിക്കുന്നു, ദൈവത്തെ പ്രസാദിപ്പിക്കുന്നില്ല.

8.(1) ദൈവരാജ്യം ജനങ്ങൾക്ക് അടച്ചുകളയുന്നു. (v: 13)

(2) മതപരിവർത്തനം നടത്തിയശേഷം ജനങ്ങളുടെ ആത് മീയ ജീവിതം ഈ നേതാക്കൾ അവതാളത്തി ലാക്കുന്നു. (v: 15)

(3) സത്യം ചെയ്യുന്നതിൽ ഇവർക്ക് പരമാർത്ഥതയും സത്യസന്ധതയും ഇല്ല. (vv: 16-22)

(4) യഹൂദർ നിസ്സാരകാര്യങ്ങൾ നിഷ്ഠയോടെ പാലിക്കു കയും, ധാർമ്മികവും സാമൂഹ്യവുമായ ശ്രേഷ്ഠപ്രമാ ണങ്ങൾ വിസ്മരിക്കുകയും ചെയ്യുന്നു. (vv. 23, 24)

(5) ഇവർ ആത്മീയമായി കുരുടന്മാരാണ് (v. 25, 26)

(6) ഇവർ ബാഹ്യപ്രകടനങ്ങൾക്ക് മുൻതൂക്കം കൊടുക്കു ന്നു. ആന്തരീയ പ്രകടനങ്ങൾ ജീവിതത്തിൽ ഇല്ല. (v. 27,28)

(7) ഈ നേതാക്കന്മാർ പ്രവാചകന്മാരെ ഒരുവശത്ത് ആദരിക്കുമ്പോൾ മറുവശത്ത്അവരെ ഉപദ്രവിക്കുന്നു. (v. 29-36)

9. പ്രവാചകന്മാരെ കൊല്ലുകയും നിൻെറ അടുക്കൽ അയച്ചിരിക്കുന്നവരെ കല്ലെറിയുകയും ചെയ്യുന്നത് കൊണ്ട് (v: 37)
10. കർത്താവിൻെറ നാമത്തിൽ വരുന്നവൻ അനുഗ്ര ഹിക്കപ്പെട്ടവൻ എന്ന് നിങ്ങൾ പറയുന്നത് വരെ.

**സെപ്റ്റംബർ ലക്കം എല്ലാ ഉത്തരവും ശരിയാക്കിയവർ**

1. Primila George, Shaji Bhavan, Kudappanakunnu, Trivandrum
2. Annamma Mathai, H.N. XIII/70, Aluva
3. Reena Samuel, Panavilakathu veedu, Kottarakara.
4. Moly Mathew, Puthenparambil, Naranganam West
5. Mrs: Mariamma Varghese, Kottayil, Alwaye.

***

## ദേവാലയ കൂദാശ

അമേരിക്കയിൽ ഫ്ലോറിഡ സംസ്ഥാനത്ത് റ്റാമ്പാ നഗരത്തിൽ ഏകദേശം 13/4 ലക്ഷത്തോളംഡോളർ മുതൽമുടക്കി പ. പരുമല തിരുമേനിയുടെ നാമത്തിൽ പുതുതായി പണിത ദേവാലയത്തിൻേറയും പാരിഷ് ഹാളിൻേറയും കൂദാശ കഴിഞ്ഞ ആഗസ്റ്റ് 14, 15, 16 തീയതികളിൽ നടന്നു. മാത്യൂസ് മാർ ബർന്നബാസ് തിരുമേനിയും ഡോ. തോമസ് മാർ മക്കാറിയോസ് തിരുമേനിയും കൂദാശ കർമ്മങ്ങൾക്ക് കൂട്ടായി മുഖ്യ കാർമ്മികത്വം വഹിച്ചു. അമേരിക്കയിലെ മറ്റ് ഇടവകകളിൽ നിന്നും അനേക വൈദികരും വിശ്വാസികളും കൂദാശ കർമ്മങ്ങളിൽ പങ്കെടുത്തു. തുടർന്നു നടന്ന പൊതുസമ്മേളനത്തിൽ അഭിവന്ദ്യ ബർന്നബാസ് തിരുമേനി അദ്ധ്യക്ഷത വഹിച്ചു. മാർ മക്കാറിയോസ് തിരുമേനി ഉദ്ഘാടന പ്രസംഗം നടത്തി. ആശംസകൾ നേർന്നുകൊണ്ട് ഫാ.ബ്രൂസ് മോഡാൽ (ലൂതറൻ ചർച്ച്), ഫാ. അനസ് താഷ്യ (ഉക്രേനിയൻ ഓർത്തഡോക്സ് ചർച്ച്) ഫാ. ജയിസ് മാത്യൂസ് തൈക്കൂട്ടത്തിൽ എന്നിവർ പ്രസംഗിച്ചു. വികാരി ഫാ.ജോർജ് പൗലോസ് മാളനടിയിൽ സ്വാഗതവും ഫാ. പി. എം. സഖറിയ നന്ദിയും പറഞ്ഞു. ഇടവക വികാരി ഫാ. ജോർജ് പൗലോസിന് ഇടവകയുടേതായ ഒരു പാരിതോഷികവും തദവസരത്തിൽ നൽകപ്പെട്ടു. ആശീർവ്വാദത്തിന് ശേഷം വിഭവ സമൃദ്ധമായ ഉച്ചഭക്ഷണവും എല്ലാവർക്കും നൽകി. ◆◆◆



അമേരിക്കയിലെ ടമ്പാ സെ. ഗ്രീഗോറിയോസ് പള്ളി കൂദാശ ഡോ. തോമസ് മാർ മക്കാറിയോസ്, മാത്യൂസ് മാർ ബർണബാസ് എന്നീ തിരുമേനിമാർ നിർവ്വഹിച്ചപ്പോൾ. വികാരി ഫാ. ജോർജ്ജ് പൗലോസ്, ഫാ. പി. എം. സഖറിയാ, ഫാ. അബ്രഹാം കോറെപ്പിസ്ക്കോപ്പാ കാനം, ഫാ. ജോർജ്ജ് ഏബ്രഹാം എന്നിവർ സമീപം.

## FOR FAVOURS RECEIVED

### സഭാജ്യോതിസ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ്



കൊച്ചുമറിയാമ്മ, ചെങ്ങന്നൂർ











**Annamma**, Chengaroor

**A Believer**, Kattak

**Mrs. Filbert**
Delhi

ഉദ്ദിഷ്ടകാര്യ സാദ്ധ്യത്തിന്

**Alice Thomas**, Barc



ചിന്നമ്മ കുര്യാക്കോസ്, മുട്ടമ്പലം

**ഉപകാരസ്മരണ**

വിശുദ്ധ യൂദാശ്ലീഹായുടെ മദ്ധ്യസ്ഥ പ്രാർത്ഥനയാൽ ഉദ്ദിഷ്ടകാര്യം സാധിച്ചതിന്.

ജോജി വറുഗീസ്, പാവുക്കര

# ചെറിയമനുഷ്യരുടെ വലിയ ലോകത്തിൽ ചെറിയകാര്യങ്ങൾക്കൊരു തമ്പുരാൻ

ഫാ. ഡോ. ജേക്കബ് കുര്യൻ

"ഇമ്മിണി വലിയ" ഒരു ലോകമാണിതെന്നു ധരിച്ചവരെ, മാധ്യമലോകത്തെ മഹാഗുരുവായ മാർഷൽ മക്ലൂഹൻ പറഞ്ഞു മനസിലാക്കി, ഇതൊരു ഗോളാത്മക ഗ്രാമം മാത്രമാണെന്ന്. പക്ഷേ ഭൂരിപക്ഷം മനുഷ്യർക്കും ഈ ലോകം വലിയതായിത്തന്നെ സ്ഥിതിചെയ്യുന്നു. ഇവിടെയുള്ള മനുഷ്യരിൽ ഭൂരിപക്ഷവും ചെറിയവരായിത്തന്നെ തുടരുമ്പോൾ, ചുരുക്കംചില 'വലിയവർ' സത്യമായിട്ടും ധരിച്ചുവശായി, അവർ വലിയവർതന്നെയെന്ന്. പക്ഷേ, ക്ലോണിങ്ങിൽ കൂടി ജനിച്ച ഡോളിയെന്ന ആടു പറയുന്നു, ശരിക്കും വലിയവർ വരാനിരിക്കുന്നതേ ഉള്ളുവെന്ന്. അങ്ങനെ നോക്കുമ്പോൾ ഒരു കാർട്ടൂണിസ്റ്റ് കണ്ടെത്തിയസത്യം എത്ര നിത്യം! ചെറിയ മനുഷ്യരുടെ വലിയ ലോകമാണിതെന്ന്. അതിൻെറ കൂടെ ബുക്കർപ്രൈസുകാരി അരുന്ധതി കണ്ടെത്തിയിരിക്കുന്നു, ചെറിയ കാര്യങ്ങൾക്കൊരു തമ്പുരാനുണ്ടെന്ന്! മാധ്യമ ഗുരുക്കന്മാരെയും, ശാസ്ത്രജ്ഞരെയും, കലാകാരന്മാരെയും, എഴുത്തുകാരെയും അവരവരുടെ പശ്ചാത്തലങ്ങളിൽ നിന്നടർത്തിയെടുത്ത് വാക്കുകൊണ്ട് വെറും കസർത്തു കാണിക്കുന്ന അകം പൊള്ളയായ ജല്പനങ്ങളുടെ അത്യാധുനികത്വമോ, ഗതാധുനികത്വമോ ആയി ഈ വാക്കുകൾ കിടക്കട്ടെ.

ശരിക്കും ഇതൊരു വലിയ ലോകം തന്നെയല്ലേ? 'ലോകം' എന്നു പറഞ്ഞാൽ, വെറും ഭൂമിയെന്നയർത്ഥത്തിലല്ല. മനുഷ്യർ തമ്മിലും, മനുഷ്യരും മറ്റുജീവജാലങ്ങളും തമ്മിലും, ജീവജാലങ്ങൾ തമ്മിൽത്തമ്മിലും, പരമാണുക്കൾ തമ്മിൽപോലും എത്രയും സൂക്ഷ്മവും സങ്കീർണ്ണവുമായ ബന്ധങ്ങളുടെ പശ്ചാത്തലം എന്നയർത്ഥത്തിലാണ് 'ലോകം' ഇവിടെ വിവക്ഷിക്കപ്പെടേണ്ടത്. അങ്ങനെയാകുമ്പോൾ 'ലോകം' എത്ര അപാരമാണ്! ഈ ബന്ധങ്ങൾ അറുതിയില്ലാത്ത എത്രയെത്ര ലോകങ്ങളെയാണ് ഈ വലിയ ലോകത്തിനുള്ളിൽ അനാവരണം ചെയ്യുന്നത്. മതവിശ്വാസംകൂടി കണക്കിലെടുക്കുമ്പോൾ അദൃശ്യമെങ്കിലും സജീവമായ എത്രയെത്ര ബന്ധങ്ങളുടെ ലോകത്തിലാണ് നാം ജീവിക്കുന്നത്. ഇതൊരു വലിയ ലോകമാണെങ്കിൽ നാമിവിടെ ചെറിയ മനുഷ്യരാണ്.

സ്വന്തം താല്പര്യം സാധിക്കുവാൻ വേണ്ടി ഈ വലിയ ലോകത്തിലെ വിശാലബന്ധങ്ങളെയെല്ലാം അറുത്തുമുറിക്കുന്ന ചെറിയ മനുഷ്യരല്ലെ നാം? തളരുന്നവൻെറ തളർച്ച ആസ്വദിക്കുന്നതിൽ ആവേശം കൊള്ളുന്നവരല്ലെ നാം? സാന്ത്വനത്തിൻെറ ഭാവത്തിൽ ധൃതരാഷ്ട്രാലിംഗനം നടത്തുകയല്ലെ നാം? തകർന്നുവെന്നു നാം വിചാരിച്ചവർ ഈശ്വരാധീനത്താൽ തിരിച്ചുവരുന്നത് സഹിക്കുവാൻ ത്രാണിയില്ലാത്തവരല്ലെ നാം? നമ്മെക്കാൾ വലിയവരായി ചിലരെ പ്രതിഷ്ഠിച്ച് പൂജിക്കുവാൻ തയ്യാറായേക്കാം; നമ്മെക്കാൾ ചെറിയവരായി ചിലരെ കണ്ടെത്തി ഔദാര്യം കാണിച്ചേക്കാം; പക്ഷേ നമുക്കു തുല്യരായി ആരെയും അംഗീകരിക്കുവാൻ കഴിയാത്ത ചെറിയവരല്ലെ നാം? അപ്പോൾ നമ്മുടെ ഈ ചെറിയകാര്യങ്ങളെ ഒന്നു മാറ്റിയെടുക്കുന്നതല്ലെ, തമ്പുരാന് വലിയ കാര്യം?

ചെറിയ കാര്യങ്ങളല്ലെ തമ്പുരാന് വലുത്? താൻ ഒരുക്കിയ ഈ വലിയ ലോകത്തിൽ മനുഷ്യരുടെ ചെറിയ കാര്യങ്ങളാണ് ദൈവം തമ്പുരാന് തലവേദനയായിരിക്കുന്നത്. മനുഷ്യത്വത്തിൻെറ മഹത്വം മറന്ന്, അവർണ്ണരെന്നും സവർണ്ണരെന്നും ചേരിതിരിച്ച് സ്വയം ചെറിയവരായ മനുഷ്യരുടെ വിലക്കുകൾ മറന്ന് സവർണ്ണ-അവർണ്ണ സംയോഗത്തിൻെറ വിസ്മയങ്ങൾ സൃഷ്ടിക്കുന്ന തിരക്കിലാണ് തമ്പുരാൻ. ചെറിയ കാര്യങ്ങളുടെ തമ്പുരാക്കന്മാരായി ചെങ്കോലും കിരീടവും നേടാനാർത്തിപൂണ്ടുനീങ്ങുന്നവരുടെയിടയിൽ "ചെങ്കോലു ദൂരത്തിട്ടു യോഗദണ്ഡെടുക്കുന്ന" പൊന്നു തമ്പുരാൻമാരുടെ കൊച്ചു കുസൃതികളും അവിടുന്നൊരുക്കുന്നു. തമ്പുരാൻെറ സ്ഥാനം കിട്ടിയിട്ടും പഴയ ശിപായിപ്പണിയുടെ തത്രപ്പാട് ഉപേക്ഷിക്കാത്ത കൊച്ചു തമ്പുരാക്കന്മാരെ ഒന്നു മാറ്റിയെടുക്കുക അത്ര ചെറിയ കാര്യമല്ലെന്നാണ് വലിയ തമ്പുരാൻെറ പ്രബലമായ അഭിപ്രായം.

◆◆◆

ജീവിതവിജയത്തിനും, ഉയർച്ചയ്ക്കും,
മാനസികസൗഖ്യത്തിനും, ധൈര്യത്തിനും, ശക്തിക്കും,
സമാധാനത്തിനും, സംതൃപ്തിക്കും രോഗശാന്തിക്കും നന്ദി.



**T.V. VERGHESE,**
Retd. Deputy Director (Edn)

**KUNJANAM VERGHESE**
Rtd. Income Tax Officer

NEHRU NAGAR, TRICHUR

# സ്വാതന്ത്ര്യ സുവർണ്ണ ജൂബിലി

*(കഴിഞ്ഞ ലക്കത്തിന്റെ തുടർച്ച)*

ഫാ: ജോസഫ് വെണ്ടറപ്പള്ളി

പൊതുവെ പറഞ്ഞാൽ അരനൂറ്റാണ്ട് നമ്മെ നയിച്ച ഭരണാധിപൻമാർ അഭിനന്ദനം അർഹിക്കുന്നു. വളർച്ചയുടെയും വിജയത്തിന്റെയും വീരഗാഥ അവരുടെ കാലത്തെഴുതിയിട്ടുണ്ട്. നെഹ്റുവിന്റെ കരിസ്മാറ്റിസവും ശാസ്ത്രിയുടെ ശാലീനതയും ഇന്ദിരയുടെ തന്റേടവും രാജീവിന്റെ വിധേയത്വവും വിവിധ രീതിയിൽ അതിനിടയാക്കി.നന്ദയും ദേശായിയും സിംഗുമൊക്കെ വീക്ഷണത്തിന്റെ വിസ്താരക്കുറവു മൂലം വരുത്തിവെച്ച വിടവുകളും വിനകളും ചരിത്ര വിദ്യാർത്ഥികൾക്ക് പഠന വസ്തുവാക്കി. ജനാധിപത്യത്തിന്റെയും ഭരണഘടനയുടെയും ടിപ്പണികൾ പരിശോധിക്കുവാൻ അവ അവസരമേകി. പ്രശോഭിതമായ ഇന്ത്യൻ ജനാധിപത്യത്തിലെ, ന്യായമെന്തായിരുന്നാലും ഒരു ബ്ളാക്ക് ഔട്ടായിരുന്നു, ഇന്ദിരയുടെ Emergency - അടിയന്തിരാവസ്ഥ. ഇന്ദിരയുടെ കണക്കുതെറ്റിച്ചത് മറ്റാരുമല്ല കൂടെയുണ്ടായിരുന്നവർ തന്നെയാണ്. ആളാകുന്ന കളിയിൽself goal അടിച്ച് ഇന്ദിരയെ ഇരുത്തി. കരുത്തു തെളിയിച്ച അവർക്ക് പാർലമെന്റിൽ ഇടതുപക്ഷത്തു പോലും ഇരിക്കുന്നതിന് ഇടയാക്കാതെ ഇരുന്നതിൽ നിന്ന് അത് വ്യക്തമല്ലേ. അമ്പതുകൊല്ലത്തെ വിജയത്തിന്റെ കഥ വിവരിക്കുന്നില്ല. നാട് നന്നായതിനും വികസനം വേരുപിടിച്ചതിനും നാമൊക്കെ അനുഭവസ്ഥരാണ്. ആയുസ്സ് വർദ്ധിച്ചു, പ്രതിശീർഷ വരുമാനം ഉയർന്നു, വിതരണത്തിൽ പഴുതുണ്ടെങ്കിലും വിഭവത്തിൽ നല്ല ഉയർച്ചയാണ്.മാനം മുട്ടി നില്ക്കുന്ന പുകക്കുഴലുകളും പച്ച പുതച്ച് പരന്നുകിടക്കുന്ന പാടശേഖരങ്ങളും സമൃദ്ധിയുടെ സുവിശേഷം ഉൽഘോഷിക്കുന്നു. സാക്ഷരതയിൽ കേരളം മുൻപന്തിയിലെത്തിയില്ലേ. എന്നും ഇറക്കുമതിയിൽ മുൻപന്തിയിലായിരുന്ന നാം കയറ്റുമതിയിൽ മുൻനിരയിൽത്തന്നെയുണ്ടല്ലോ. 'Made in India' എന്ന ലേബലുള്ള ഇന്ത്യൻ സാധനങ്ങൾ വിദേശ മാർക്കറ്റുകളിൽ മുൻഗണന ആർജ്ജിക്കുന്നു എന്നുള്ളത് നിസാര കാര്യമല്ല. എല്ലാ രാജ്യക്കാർക്കും പ്രിയപ്പെട്ടതായി തീർന്നിരിക്കുന്നു ഇന്ത്യൻ തലച്ചോറ്. അത് നഷ്ടമോ ലാഭമോ? ഉന്നതപ്പെട്ടവർ ആലോചിക്കേണ്ടതാണ്.

അമ്പതുകൊല്ലത്തിന് ശേഷം ലാഭനഷ്ടം നോക്കുമ്പോൾ കൈവിട്ടു പോയതും കണ്ടേക്കാം .അതു കാര്യമായിട്ടെടുക്കാത്തത് വീണ്ടു വിചാരത്തിന് ചേർന്നതല്ല . ഒരു സിനിമയുടെ ഭാഷയിൽ ഞാനും പറഞ്ഞുപോകുന്നു . പറയാൻ അനുവാദം തരിക . നാം നിൽക്കുന്നത് ഇവിടെയാണ്

1. IR-8 ൽ നിന്നും A K -47 ലെത്തി - പുതിയ കൃഷി .

2. അന്ന് ജനസംഖ്യയിലായിരുന്നു ഇന്ത്യയ്ക്ക് രണ്ടാം സ്ഥാനം ഇന്ന് അഴിമതിയിൽ ലോകത്ത്എട്ടാം സ്ഥാനമേയുള്ളു. ഔദ്യോഗിക കണക്കാണ് ഇത് .

3. അന്ന് ഖദറു ധരിച്ചതിനായിരുന്നു ശിക്ഷ - ധർമ്മസമരം. ഇന്ന് ഖദർധാരികളൊക്കെയും കളവിന് ജയിൽപ്പുള്ളികൾ.

4. ഭരണം സെക്രട്ടറിയേറ്റിൽനിന്ന് കോടതിയിലേക്ക് അവസാനസ്റ്റെപ്പ് എടുക്കേണ്ട ന്യായപീഠത്തിന് ആദ്യപടിയിലേക്ക് സ്റ്റെപ്പ് ചെയ്യേണ്ടിവന്നു. ജനാധിപത്യത്തിന്റെ കാവൽ നായാണ് ന്യായപീഠമെന്ന് മഹാനായ ലാസ്കി പഠിപ്പിച്ചപ്പോൾ വത്സലശിഷ്യൻ പ്രസിഡൻറ് നാരായണൻ ഇത് ഇവിടംവരെ പോകുമെന്ന് കരുതിക്കാണുകയില്ല. കോടതിയും താങ്ങി നെത്തിയില്ലെങ്കിൽ തെരുവിലേക്ക് തന്നെ ജനത്തിന് മടങ്ങേണ്ടി വരും. ഞാൻ എഴുതാപ്പുറം വായിക്കുകയാണ്.

5. തെരഞ്ഞെടുപ്പ് ജനാധിപത്യത്തിൽ നിന്ന് തിരസ്കരിക്കപ്പെട്ട ജനാധിപത്യ അരാജകത്വത്തിലേക്ക് അതുകൊണ്ട് മാറ്റിവെച്ച് മറക്കേണ്ട 356-ാം വകുപ്പ് കവലകളിലും ചർച്ചയ്ക്കു വരുന്നു.

6. അർഹരിൽനിന്ന് അവസരം അനർഹരിലേക്ക് തെന്നിപ്പോകുന്നു. ഉഴവൂരിലെ തീയും

പുകയുമേറ്റ് വന്ന രാമൻ നാരായണൻ രാഷ്ട്രപതി ഭവനത്തിലെത്തിയത് അർഹതകൊണ്ടാണ്. വിഭജനകാലത്ത് പഞ്ചാബിൽനിന്നും പെനിലെസായി വന്ന ഇന്ദർ കുമാർ ഗുജ്റാൾ പ്രധാനമന്ത്രിയായത് പ്രാഗത്ഭ്യംകൊണ്ട്. എന്നാൽ, പതിനാല് വയസ്സുകൊണ്ട് മൂന്നാം ക്ലാസ്സുവരെ പഠിച്ച് ആ കൊല്ലം കല്യാണം കഴിച്ച് ഒമ്പതു മക്കളുടെ മാതാവായി 39-ാമത്തെ വയസ്സിൽ ബീഹാറിൽ അരക്ഷിതത്വത്തിന് അദ്ധ്യക്ഷം വഹിച്ചുകൊണ്ട് റാബറിദേവി ഇരിക്കുന്നത് ജനാധിപത്യത്തെ കുറ്റകരമായി കൊഞ്ഞനം കാണിക്കുകയാണ്. കോടികൾ കട്ടുമുടിച്ച് കുറ്റക്കാരനെന്ന് കോടതിവിധിയെഴുതിയ ലാലുപ്രസാദിന്റെ ഭാര്യ - ദീദി ചോദിക്കുകയാണ്. 'എനിക്ക് സാബിന്റെ കുടുംബം നോക്കാനറിയാമെങ്കിൽ സാബിന്റെ സംസ്ഥാനവും ഭരിക്കാനാവില്ലെ?'. നിങ്ങൾ എന്തു പറയുന്നു. നോക്കാനെന്നാണെങ്കിൽ നമുക്കെതിർപ്പില്ലായിരുന്നു. ഡോട്ട് ഇടുന്നിടത്ത് ഒപ്പുവയ്ക്കാൻ സഹോദരൻ സാധു പറയുമ്പോൾ നല്ലതുപോലെ ചെയ്യാനറിയാം. പോരെ? എന്തിന് ദീതിയെ പഴിക്കുന്നു. കൊടിവെച്ച് സഞ്ചരിക്കുന്ന നമ്മുടെ മന്ത്രിമാരിൽ പലർക്കും യോഗ്യമാംവണ്ണം പതാകയെ സല്യൂട്ട് ചെയ്യാനറിയില്ലെന്നും ദേശീയഗാനം ആലപിക്കുമ്പോൾ നിൽക്കേണ്ടത് എങ്ങനെയെന്ന് നിശ്ചയമില്ലെന്നും കാണികൾ പറയുന്നത് ഇവിടെ ഓർക്കേണ്ടതാണ്.

7. ബ്രിട്ടീഷ് ഭരണത്തിൽനിന്നും ബിസിനസ് ഭരണത്തിലേക്ക്. ഇത് അസൂയയിൽ നിന്നുള്ള അപരാധമായിരിക്കാം. രാമരാജ്യം വന്നില്ലെങ്കിലും പെർമിറ്റ് രാജ്യം വന്നല്ലോ. അല്ലെങ്കിലെന്ത്? ചർക്കയിൽ ഇന്ത്യയെ ദർശിച്ച രാഷ്ട്രപിതാവിന്റെ കൂടെയും ബിസിനസ് ചക്രവർത്തിമാരായ ടാറ്റയും ബിർലയും ഉണ്ടായിരുന്നല്ലോ.

8. കിഴക്കുദിച്ച നക്ഷത്രം പടിഞ്ഞാറ് താഴുന്നു. 1947-ൽ ആ രാത്രിയിൽ അന്നത്തെ പ്രധാനമന്ത്രി പണ്ഡിറ്റ് നെഹ്റു പ്രഖ്യാപിച്ചു. "കിഴക്കൊരു നക്ഷത്രം ഉദിക്കുന്നു. സ്വതന്ത്ര ഇന്ത്യ. അതു നിങ്ങളെ രക്ഷിക്കും" 1997-ൽ ഇന്നത്തെ പ്രധാനമന്ത്രി പകൽ പാർലമെന്റിൽ കുമ്പസാരിക്കുന്നു - "I am helpless" ഞാൻ നിസ്സഹായനാണ്. അഴിമതി നിരോധിക്കാനാവുന്നില്ല.

9. വർഗീയരോഗം ജനതയ്ക്കല്ല, പാർട്ടിക്കാണ്. ഏറ്റവും വലിയ വർഗീയവാദികൾ രാഷ്ട്രീയനേതാക്കളാണ്. ഇന്ത്യയിൽ അവരുടെ നിലനില്പ് വർഗീയതയിലാണ്. മതമൈത്രിയില്ല. മതവിദ്വേഷമാണ് അവർക്ക് വേണ്ടത്. അമ്പലവും പള്ളിയും നിർമ്മിക്കുന്നതും തകർക്കുന്നതും അവരുടെ അഭ്യാസമാണ്. തെരഞ്ഞെടുപ്പ് അടുക്കുമ്പോൾ പുറത്തുവരുന്ന വാർത്തകൾ കൂട്ടിച്ചേർത്ത് നിങ്ങളൊരു കൂട്ടവായന നടത്തൂ. തിരഞ്ഞെടുപ്പ് കഴിഞ്ഞാൽ മന്ത്രിസഭയുണ്ടാക്കുന്ന പ്രസവവേദന ശ്രദ്ധിക്കൂ. ജാതിയല്ലോ അവിടെ ജഡ്ജിയാകുന്നത്.

10. ലീഡേഴ്സ് ഇല്ല. ഡീലേഴ്സ് ധാരാളം. പണ്ടത്തെ നേതാക്കളിൽ ഏതു പാർട്ടിയെടുത്താലും രാഷ്ട്രീയത്തിനപ്പുറം സ്റ്റേറ്റ്സ്മാൻ ഉണ്ടായിരുന്നു. ഇന്ന് അങ്ങനെ ഒരു വിഭാഗം നിർഭാഗ്യവശാൽ നേതൃനിരയിലില്ല. ഉള്ളവരൊക്കെയും രാഷ്ട്രീയ വ്യാപാരികൾ. തെരഞ്ഞെടുപ്പിന് സ്ഥാനാർത്ഥിച്ചീട്ടും ഭരണത്തിന് മന്ത്രിക്കസേരച്ചീട്ടും വില്ക്കുന്നവർ സംസ്ഥാനത്ത് ചില്ലറവ്യാപാരവും ഡൽഹിയിൽ മൊത്തവ്യാപാരവും ഇന്നത്തെ പല മുന്നണിക്കും പിന്നണിയല്ല എന്നുള്ളത് എല്ലാവർക്കും അറിയാവുന്ന പരമാർത്ഥം.

## സമാപനം

അവസാനത്തെ പരമാധികാരി രാജ്യം നമ്മെ ഏല്പിച്ചുപോയപ്പോൾ തന്നിട്ടുപോയത് സ്വാതന്ത്ര്യമല്ല, ബാറ്റ് ആണ്. മൗണ്ട് ബാറ്റൺ ബാറ്റ്. ആ ബാറ്റുമായി നാം ഇന്നും കളിക്കളത്തിലാണ്. കലഹക്കാറ്റിലാണ്. ബൗളിംഗും ഇന്നിംഗ്സും നടക്കുകയാണ്. നാം കളിക്കുകയാണോ? നമ്മെ കളിപ്പിക്കുകയാണോ? കാണികൾ പറയട്ടെ.

5000 വർഷത്തിലധികം പാരമ്പര്യമുള്ള ഇന്ത്യയ്ക്ക് 50 വർഷം ഒരു കാലഘട്ടമല്ല. ഭാരതത്തിന്റെ അന്തഃസത്ത ഊർന്ന് പോയിട്ടില്ല. അത്യാവശ്യഘട്ടങ്ങളിൽ അവരത് തെളിയിച്ചിട്ടുണ്ട്. ജനഹിതത്തിന് എതിരായവരെ ജനം ശിക്ഷിച്ചിട്ടുണ്ട്; തെരഞ്ഞെടുപ്പിലൂടെ വിദേശത്തുനിന്നും വന്ന സമ്മർദ്ദത്തെ ഗേറ്റിനു പുറത്ത് നിർത്തിയിട്ടുണ്ട്. ഗാട്ട് നീതിബോധമുള്ള ഒരു ജനത ഇവിടെയുണ്ട്. ഇതാണ് അതിന്റെ സമ്പത്ത്. അതാണ് അതിന്റെ സംസ്ക്കാരം. അത് നീണ്ടു നിൽക്കട്ടെ. ടാഗോറിനൊപ്പം നമുക്കു പ്രാർത്ഥിക്കാം. "എന്റെരാജ്യം ഉണരട്ടെ" യെന്ന്.

•••

ഫിലിപ്പോസ് മാർ തെയോഫിലോസ്-

# സൗഹൃദവും സൗന്ദര്യവും നേടിയ ഇടയൻ

ഫാ. ഡോ. കെ. എം. ജോർജ്
പ്രിൻസിപ്പൽ, ഓർത്തഡോക്സ് വൈദിക സെമിനാരി



*"We may be a small church. But we can make friends with everybody"*

"നമ്മുടെ സഭ വളരെ ചെറുതായിരിക്കാം. പക്ഷേ എല്ലാവരെയും സ്നേഹിതരാക്കാൻ നമുക്ക് പ്രയാസമില്ല"

'മലങ്കരസഭയുടെ അംബാസിഡർ' എന്നറിയപ്പെട്ടിരുന്ന ഫിലിപ്പോസ് മാർ തെയോഫിലോസ് തിരുമേനി തന്റെ നയതന്ത്രജ്ഞതയുടെ അടിസ്ഥാനമായി ഉദ്ധരിച്ചുകൊണ്ടിരുന്ന വാക്യമാണിത്. തന്റെ ആത്മീയഗുരുവും ജ്യേഷ്ഠസഹോദരനുമായിരുന്ന ബഥനിയുടെ മാർ തേവോദോസ്യോസ് തിരുമേനിയിൽനിന്നാണ് ഈ ഉപദേശം എന്ന് കൂടെക്കൂടെ അദ്ദേഹം അനുസ്മരിക്കുമയിരുന്നു.

സഭകളുടെ ദേശീയ കൗൺസിലിലും പിന്നീട് ലോകസഭാകൗൺസിലിലും പ്രവർത്തിക്കാൻ സഭ എന്നെ നിയോഗിച്ചപ്പോൾ അനുഭവസമ്പന്നനായ തിരുമേനി ശിഷ്യനായ എന്നെ ഓർമ്മിപ്പിച്ച വാക്യമാണിത്.

അക്ഷരാർത്ഥത്തിൽ ഒരു സ്നേഹവലയം അദ്ദേഹം സൃഷ്ടിച്ചു. അത് തന്റെ സ്വന്തം കാര്യം നേടുന്നതിനായിരുന്നില്ല. സഭയുടെ വിശാലമായ ഭാവിയെ കരുപ്പിടിപ്പിക്കാനുള്ള ശ്രമത്തിന്റെ ഭാഗമായിരുന്നു അത്.

യാഥാർത്ഥ്യബോധത്തോടെ നമ്മുടെ സഭയുടെ പരിമിതികളെ മനസ്സിലാക്കുകയും ആദർശബോധത്തോടെ സ്നേഹത്തിന്റെ അപരിമിതമായ സാധ്യതകളെ സഭയ്ക്കായി അദ്ദേഹം തുറക്കുകയും ചെയ്തു. നമ്മുടെ മലങ്കരസഭയും ഇതര സഭകളുമായുള്ള ഭാവിബന്ധങ്ങളിൽ ഈ ഭീഷ്മോപദേശം നമുക്ക് വിസ്മരിക്കാനാവില്ല. തന്റെ അപൂർവ്വ പ്രതിഭയുടെ അസ്പർശ്യതമൂലം വിവാദപുരുഷനായെങ്കിലും, സഭയുടെയും രാഷ്ട്രത്തിന്റെയും യശസ്സ് ഉയർത്തിയ പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്ത തന്റെ "ജേഷ്ഠസഹോദരനാ"യ മാർ തെയോഫിലോസ് തിരുമേനിയെപ്പറ്റി പറയുന്നു:

"നമ്മുടെ സഭയുടെ ബന്ധങ്ങൾ സൃഷ്ടിക്കുന്നതിൽ, പ്രത്യേകിച്ചും പൗരസ്ത്യ യൂറോപ്പിലുള്ള ഓർത്തഡോക്സ് സഭകളുമായുള്ള നല്ല വേഴ്ചകൾ കരുപ്പിടിപ്പിക്കുന്നതിന് മുൻകൈയെടുത്ത എന്റെ ജ്യേഷ്ഠസഹോദരനായ തെയോഫിലോസ് തിരുമേനിയോട് എനിക്ക് വളരെ നന്ദിയുണ്ട്. ഈ സഭകളിലെ മുതിർന്ന നേതാക്കൾ ഫാ. കോര ഫിലിപ്പോസിനെ ശ്ലാഘിച്ച് പറയുന്നതു ഞാൻ ധാരാളം കേട്ടിട്ടുണ്ട്. ലോകസഭാകൗൺസിലിന്റെ കേന്ദ്രകമ്മിറ്റിയിലും അദ്ദേഹം എന്റെ മൂത്തസഹോദരനാണ്. എന്റെ സ്വഭാവത്തിന് പ്രകടിപ്പിക്കാനാവുന്നതിൽ വളരെ കൂടുതൽ സൗഹൃദപരവും ഊഷ്മളവുമാണ് അദ്ദേഹത്തിന്റെ സ്വഭാവം. ചിലപ്പോൾ വെറും പരുക്കനായി കാര്യങ്ങൾ വെട്ടിത്തുറന്ന് പറയുന്ന ഞാൻ സ്നേഹിതരെ സൃഷ്ടിക്കുന്നതിനു പകരം പലരെയും വെറുപ്പിച്ചിട്ടുണ്ട്. എന്നാൽ തെയോഫിലോസ് തിരുമേനിയാകട്ടെ അനേകം സുഹൃത്തുക്കളെ സഭയ്ക്കു വേണ്ടി നേടിയെടുത്ത് സഭാസേവനം അനുഷ്ഠിച്ചു".

മലങ്കരസഭയുടെ ഐക്യത്തെ സംബന്ധിച്ചും വ്യക്തമായ കാഴ്ചപ്പാട് അദ്ദേഹത്തിനുണ്ടായിരുന്നു. അന്ത്യോഖ്യൻ സുറിയാനി സഭയുമായി സവിശേഷമായ സ്നേഹബന്ധം നിലനിർത്തിക്കൊണ്ടുതന്നെ മലങ്കരസഭയുടെ തനി

മയും സ്വാതന്ത്ര്യവും പുലർത്താനാവുമെന്ന് അദ്ദേഹം വിശ്വസിച്ചു. പാത്രിയർക്കീസ് ഭാഗത്തുള്ള ആളുകളെ ഒരിക്കലും അന്യരായി അദ്ദേഹം കണ്ടില്ല. സൗഹൃദവും സൗമനസ്യവും അദ്ദേഹം ധാരാളം കോരിച്ചൊരിഞ്ഞു. സഭകളുടെ അന്താരാഷ്ട്രബന്ധങ്ങളെക്കുറിച്ച് അറിവുണ്ടായിരുന്ന തിരുമേനി, മലങ്കര-അന്ത്യോഖ്യാ ബന്ധത്തിൽ സൗഹൃദവും പരസ്പര ബഹുമാനവും നല്ല വേഴ്ചകളും ആണിക്കല്ലുകളാണെന്ന് വിശ്വസിച്ചു. അധികാരപ്രമത്തമായ മനോഭാവം ഏതു ഭാഗത്തുനിന്നുണ്ടായാലും തെറ്റാണെന്ന് അദ്ദേഹം കരുതി.

അഭിവന്ദ്യ തെയോഫിലോസ് തിരുമേനിയുടെ ഒരു ശിഷ്യനെന്ന നിലയിൽ എന്റെ ഹൃദയത്തെ സ്പർശിച്ച അനേകം കാര്യങ്ങളിൽ ചിലതു മാത്രം ഇവിടെ കുറിക്കുന്നു.

1. സ്വന്തം സ്ഥാനത്തെക്കുറിച്ച് വേവലാതിപ്പെടാതെ സഭയുടെ ഉത്തമതാൽപ്പര്യങ്ങൾക്ക് അദ്ദേഹം മുൻഗണന നൽകി. നിരവധി ചെറുപ്പക്കാരെ സഭാസേവനത്തിലേക്ക് ആകർഷിപ്പിക്കുന്നതിന് തിരുമേനിക്കു കഴിഞ്ഞു. WCC പ്രസിഡണ്ടുമാരായിത്തീർന്ന സാറാചാക്കോ, പൗലോസ് മാർ ഗ്രീഗോറിയോസ് എന്നിവരെ തുടക്കത്തിൽ നമ്മുടെ സഭയുടെ നേതൃത്വത്തിന് വേണ്ടവിധം പരിചയപ്പെടുത്തുവാൻ ഫാ. കോര ഫിലിപ്പോസ് ചെയ്ത ശ്രമങ്ങൾ പ്രശംസനീയമാണ്. പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെഅടുത്ത് യുവാവായ പോൾ വർഗീസിനെ ഫാ. ഫിലിപ്പോസ് നിർബന്ധിച്ച് കൊണ്ടുപോയി പരിചയപ്പെടുത്തിയില്ലായിരുന്നുവെങ്കിൽ, താൻ ഒരിക്കലും സഭയുടെ നേതൃത്വത്തിലേക്ക് വരാൻ ഇടയില്ലായിരുന്നു എന്ന് പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി പലപ്പോഴും പറഞ്ഞിട്ടുണ്ട്. അതുപോലെതന്നെ, കേസുകളിലും ആത്മരോദനങ്ങളിലും മുഴുകി ക്ഷയിഞ്ഞിരുന്ന സഭയ്ക്ക് പുതിയ വാതിലുകൾ തുറക്കാൻ തെയോഫിലോസ് തിരുമേനി സഭാ നേതൃത്വത്തെ നിർബന്ധിച്ചു കൊണ്ടിരുന്നു.

വൈദികസെമിനാരിയിൽ ഞാൻ വിദ്യാർത്ഥിയായി ചേർന്നപ്പോൾ പ്രിൻസിപ്പൽ മാർ തെയോഫിലോസ് തിരുമേനിയായിരുന്നു. ഏതാനും മാസങ്ങൾ കഴിഞ്ഞപ്പോൾ ജനീവയിൽനിന്ന് വന്ന ഫാ. പോൾ വർഗീസ് ആ സ്ഥാനമേറ്റു. എത്ര സന്തോഷത്തോടും അന്തസ്സോടും കൂടിയാണ് പുതിയ പ്രിൻസിപ്പലിനെ തിരുമേനി ഞങ്ങൾക്കു പരിചയപ്പെടുത്തി തന്റെ സ്ഥാനമൊഴിഞ്ഞത് എന്ന് ഓർക്കുന്നു. ചെറിയ കാര്യങ്ങളിൽപ്പോലും, തന്റെ സ്ഥാനമഹിമയല്ല, പ്രത്യുത സഭയുടെ താൽപ്പര്യങ്ങളും നല്ല കീഴ്വഴക്കങ്ങളും മാനിക്കപ്പെടണം എന്ന് അദ്ദേഹത്തിനു നിർബന്ധമായിരുന്നു. ഒരു ചെറിയ സംഗതി ആദ്യവർഷ വിദ്യാർത്ഥിയായിരുന്ന എന്റെ മനസ്സിൽ മായാതെ കിടക്കുന്നു. സെമിനാരിയുടെ പൊതു ഡൈനിംഗ് ഹാളിൽ എല്ലാവരും വന്ന് ഭക്ഷണത്തിനിരുന്നാൽ, പ്രിൻസിപ്പൽ ഒരു ചെറിയ മണി കിലുക്കുമ്പോൾ ഭക്ഷണത്തിനു മുൻപുള്ള പ്രാർത്ഥന ഒരു വിദ്യാർത്ഥി ചൊല്ലുന്നു. വെറും വൈദികനായ പുതിയ പ്രിൻസിപ്പൽ പോൾ വർഗീസ് അച്ചൻ മുൻപ്രിൻസിപ്പലും മെത്രാപ്പോലീത്തായുമായ തെയോഫിലോസ് തിരുമേനിയുടെ മുൻപിലേക്ക് മണിനീക്കി വെയ്ക്കും. തിരുമേനി ചെറുപുഞ്ചിരിയോടെ അത് പ്രിൻസിപ്പൽ അച്ചനെ തിരിച്ചേൽപ്പിക്കും. അച്ചനാണ് പിന്നീട് മണികിലുക്കുന്നത്. താൻ ഉയർന്ന പദവിയിലാണെങ്കിലും, സ്ഥാനമൊഴിഞ്ഞാൽ പുതിയ സ്ഥാനിയുടെ അധികാര-ചുമതലകളിൽ കൈകടത്തുകയില്ല എന്ന് ചെറിയ ഒരു പ്രതീകത്തിലൂടെ കാണിക്കുകയായിരുന്നു തിരുമേനി. തന്റെ 'അഹ'ത്തെക്കാൾ സ്ഥാപനത്തിന്റെയും സഭയുടെയും സുഭദ്രതയാണ് അദ്ദേഹം കാംക്ഷിച്ചത്. ഈ തറവാടിത്തവും തത്വദീക്ഷയും തന്റെ സഭാജീവിതത്തിൽ ഉടനീളം അദ്ദേഹം കാണിച്ചു.

2. വൈദിക നേതൃത്വവും അൽമായ നേതൃത്വവും ഒരുപോലെ സഭയിൽ വളരണമെന്ന് അദ്ദേഹം ആഗ്രഹിച്ചു. തിരുമേനിയുടെ മരണത്തിന് ഏതാനും ദിവസങ്ങൾ മുൻപ് സെമിനാരിയിലെ സോഫിയാ സെൻററിൽ വച്ച് നടത്തിയ അനുമോദനവിരുന്നിൽ മനോഹരമായ ഒരു പ്രസംഗം അദ്ദേഹം ചെയ്തു. തന്റെ ജീവിതത്തിലെ രണ്ട് പ്രമുഖ ലക്ഷ്യങ്ങളായി അദ്ദേഹം എടുത്തു പറഞ്ഞത് വൈദികസെമിനാരിയുടെ ഉയർച്ചയും വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ വളർച്ചയുമാണ്. പിടിയരി പിരിച്ചും വീടുകൾ കയറിയിറങ്ങിയും സെമിനാരി പടുത്തുയർത്താൻ അക്ഷീണയത്നം ചെയ്ത തിരുമേനി പഴയസെമിനാരിയുടെ പുതിയ ശില്പികളിൽ പ്രമുഖനാണ്. വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ ഇന്നത്തെ വികാസം തിരുമേനിയുടെ നേതൃത്വത്തിൻ കീഴിലാണ് സംഭവിച്ചത്. സഭയിൽ നല്ല വൈദികരുണ്ടാകുന്നതു പോലെ പ്രധാനമാണ് നല്ല അത്മായ നേതാക്കളെ സൃഷ്ടിക്കുന്നതും എന്ന് അദ്ദേഹം ഉറച്ചു വിശ്വസിച്ചു. പലപ്പോഴും ഇക്കാര്യത്തിൽ അസന്തുലിതവും അനാരോഗ്യകരവുമായ നിലപാടാണ് നമ്മുടെ സഭയിലും മറ്റ് മിക്ക സഭകളിലും കാണുന്നത്. വൈദികനേതൃത്വവും അത്മായ

# പ: ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ

# "മലങ്കരസഭയുടെ പണ്ഡിറ്റ്ജി ബാവാ"

ഓർമ്മ. നവം. 8ന്

ഡോ: എം. എസ്. അലക്സാണ്ടർ, ലണ്ടൻ

മഹാത്മാഗാന്ധിയും പണ്ഡിറ്റ് ജവഹർ ലാൽ നെഹ്റുവും ഭാരതത്തിനു ചെയ്ത സേവനത്തിനു തുല്യം ആണ് കാലം ചെയ്ത പ: ഗീവർഗീസ് ദ്വിതീയൻ ബാവായും, പ: മാത്യൂസ് പ്രഥമൻ ബാവായും മലങ്കര സഭയ്ക്കു ചെയ്തിരിക്കുന്നത്.

ഇന്ന് ഇൻഡ്യാ, പാക്കിസ്ഥാൻ, ബംഗ്ലാദേശ് എന്ന് അറിയപ്പെടുന്ന മൂന്നു രാജ്യങ്ങളെ സ്വതന്ത്രമാക്കാനായി 200 വർഷത്തിലേറെ നീണ്ടുനിന്ന സ്വാതന്ത്ര്യ സമരത്തിനു അക്രമ രഹിതമാർഗ്ഗം വഴി ഗാന്ധിജി നേതൃത്വം നൽകി. ഈ രാജ്യങ്ങളിലെ ആളുകളുടെ ആവശ്യങ്ങൾ സമർത്ഥമായി ഗാന്ധിജി ബ്രിട്ടീഷ് ഭരണാധികാരികളുടെ മുമ്പിൽ സമർപ്പിച്ചു. സ്വാതന്ത്ര്യ ലബ്ധിക്കുശേഷം ജനങ്ങൾ പരസ്പരം സ്നേഹത്തിലും സഹകരണത്തിലും മതസൗഹാർദ്ദത്തിലും വർത്തിക്കണമെന്ന് ഗാന്ധിജി ആഹ്വാനം ചെയ്തു.



നേതൃത്വവും പരസ്പരം ബഹുമാനിക്കയും ഒരുമിച്ച് പ്രവർത്തിക്കുകയും ചെയ്യണമെന്ന് തിരുമേനി പഠിപ്പിച്ചു. ഇന്നത്തെ നമ്മുടെ വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ പ്രവർത്തനങ്ങളിൽ ഈ ആദർശത്തെ സാക്ഷാത്ക്കരിക്കുവാൻ ശ്രമിക്കുന്ന യുവവൈദികരെയും അവൈദിക നേതാക്കളെയും കുറച്ചൊക്കെ കാണാൻ കഴിയുന്നുണ്ട് എന്നത് സന്തോഷകരമാണ്.

3. സംസ്ക്കാരവും സൗന്ദര്യബോധവും സഭാജീവിതത്തിൽ ആവശ്യമാണെന്ന് തെയോഫിലോസ് തിരുമേനി കാണിച്ചു തന്നു. അർഹിക്കാത്ത കസേരകളിൽ ഇടിച്ചു കയറുകയും സ്വയം പദവികളും മേലെഴുത്തുകളും ഏറ്റെടുത്ത് വിളങ്ങുകയും ചെയ്യുന്ന ധാരാളം അൽപ്പന്മാരുള്ള നമ്മുടെ ലോകത്തിൽ തിരുമേനിയുടെ സാന്നിദ്ധ്യം മധുരോദാരമായിരുന്നു. സഭാജീവിതത്തിൽ സംസ്ക്കാരപൂർണ്ണമായ പെരുമാറ്റത്തിന് മാതൃകയായിരുന്നു തിരുമേനി.

പൂന്തോട്ടങ്ങളും കെട്ടിടങ്ങളുടെ ശില്പശൈലിയും മുറികളുടെ സുന്ദരമായ ക്രമീകരണവും ശ്രദ്ധിക്കുകയും അവയെ എടുത്തുപറഞ്ഞ് ആസ്വദിക്കയും ചെയ്യുന്ന രീതിയായിരുന്നു തിരുമേനിക്ക്. മനുഷ്യസ്വഭാവത്തിലെയും നല്ലതും സുന്ദരവുമായ വശങ്ങൾക്ക് അദ്ദേഹം ഊന്നൽ കൊടുത്തു. മറ്റുള്ളവരുടെ സൂത്രങ്ങളും രാഷ്ട്രീയമായ അടവുകളും അദ്ദേഹത്തിന് മനസ്സിലാകുമായിരുന്നെങ്കിലും അവരുടെ നല്ല വശങ്ങൾ കാണാനാണ് അദ്ദേഹം ശ്രമിച്ചത്. ചിലരെങ്കിലും ഈ 'ദൗർബല്യ' ത്തെ ചൂഷണം ചെയ്യാൻ ശ്രമിച്ചിട്ടുണ്ട് എന്നത് ദുഃഖകരമാണ്.

തിരുമേനി വലിയ പണ്ഡിതനോ വാഗ്മിയോ ഒന്നും ആണെന്ന് അവകാശപ്പെട്ടില്ല. പക്ഷേ, പ്രായമുള്ള സഹപ്രവർത്തകരിലും യുവനേതാക്കളിലുമുള്ള നന്മകളെ അസൂയയോ അവഗണനയോ കൂടാതെ തിരിച്ചറിയുവാനും സഭയുടെ നന്മയ്ക്കുവേണ്ടി അവയെ പ്രോത്സാഹിപ്പിക്കുവാനും തിരുമേനി ശ്രമിച്ചു. ഭക്ഷണമേശയിൽപ്പോലും കൂടെയിരിക്കുന്നവരോട് അദ്ദേഹം കാണിച്ചിരുന്ന സുമധുരമായ സാമൂഹികമര്യാദകൾ സംസ്കൃതചിത്തനായ ഒരു വ്യക്തിയുടെ സ്വാഭാവികമായ കുലീനതയെ പ്രകടിപ്പിച്ചിരുന്നു.

സഭയുടെ ഒരു കാലഘട്ടത്തിന്റെ മുഴുവൻ പ്രതിനിധിയായിരുന്ന മാർ തെയോഫിലോസ് തിരുമേനിയുടെ സജീവസാന്നിദ്ധ്യം നമ്മെ എന്നും പ്രചോദിപ്പിക്കട്ടെ.

•••

നൂറ്റാണ്ടുകളായി അസ്വാതന്ത്ര്യയായിരുന്ന ഈ പരിശുദ്ധ സഭയെ സ്വാതന്ത്ര്യപ്പെടുത്താനുള്ള ജനമുന്നേറ്റത്തിനു സത്യാഗ്രഹം, മിതാഹാരം(നോയമ്പ്) നിത്യപ്രാർത്ഥന എന്നീ മാർഗ്ഗങ്ങളിലൂടെ പ: ഗീവർഗീസ് ദ്വിതീയൻ ബാവാ നേതൃത്വം നൽകി. പലവിധത്തിലുള്ള കഷ്ടപ്പാടുകളും പീഠനങ്ങളും സഹിച്ച് പുണ്യശ്ലോകനായ ആ ബാവാ തിരുമേനി വിദേശ മേധാവിത്വത്തിൽ നിന്നും മലങ്കരസഭയെ സ്വാതന്ത്ര്യപ്പെടുത്തി.

"നാം കടന്നുപോയശേഷവും നമ്മുടെ വാൽസല്യഭാജനങ്ങളായ നിങ്ങളെക്കുറിച്ച് ഉള്ള ഓർമ്മ നമ്മിൽ ഉണ്ടായിരിക്കും" (Ref: അന്ത്യകല്പന No. 106/63) എന്നു വാഗ്ദാനം ചെയ്തിട്ടാണു ഗീവർഗീസ് ദ്വിതീയൻ ബാവാ പോയത്. സഭയ്ക്കു വേണ്ടിയും സഭാമക്കൾക്കു വേണ്ടിയും ജീവിച്ചിരുന്നപ്പോളും ജീവിതാനന്തരവും സ്വർഗസ്ഥനായ ദൈവംതമ്പുരാൻ മുൻപാകെ അദ്ദേഹം സഭയ്ക്കുവേണ്ടി മദ്ധ്യസ്ഥ പ്രാർത്ഥന നടത്തിക്കൊണ്ടിരിക്കുന്നു. സഭാമക്കൾക്കു നിത്യജീവൻ കിട്ടി സ്വർഗ്ഗീയ ഊർശ്ലേമിൽ ഒരുസ്ഥാനം കിട്ടണമെന്നായിരുന്നു ആ വന്ദ്യപിതാവിന്റെ അന്തിമ ലക്ഷ്യം. സർവശക്തനായ ദൈവം തമ്പുരാനുമായി നിത്യസംസർഗ്ഗത്തിലേർപ്പെട്ടിരുന്ന പ: ഗീവർഗീസ് ദ്വിതീയൻ ബാവായുടെ വലതുകൈകൊണ്ടാണു പരിശുദ്ധാത്മാവ് വട്ടക്കുന്നേൽ വി. കെ. മാത്യൂസിനെ പടിപടിയായി പട്ടങ്ങൾ കൊടുത്ത് അത്താനാസിയോസ് എന്ന പേരിൽ ഒരു മേൽപട്ടക്കാരനാക്കിയത്. പിന്നീട് അദ്ദേഹം ബസേലിയോസ് മാത്യൂസ് പ്രഥമൻ ബാവാ ആയിത്തീർന്നു. ഗാന്ധിജിക്കു രാഷ്ട്രനിർമ്മാണത്തിനു ജവഹർലാൽ നെഹ്റുവിന്റെ സഹായം വേണ്ടിയിരുന്നതുപോലെ ഗീവർഗീസ് ദ്വിതീയനു മാത്യൂസ് പ്രഥമനെ വേണ്ടിയിരുന്നു. പണ്ടിറ്റ് ജവഹർലാൽ നെഹ്റു ഭാരതത്തിനു ചെയ്ത സേവനത്തിനു തുല്യമോ, അതിനപ്പുറമോ ആയിരുന്നു മാത്യൂസ് പ്രഥമന്റെ സഭാസേവനം. ആധുനീക മലങ്കര സഭയുടെ നിർമ്മാണത്തിനും വികസനത്തിനും വേണ്ടി നല്ല പോർപൊരുതി അദ്ദേഹം ഓട്ടം തികച്ചിരിക്കുന്നു.

നമ്മുടെ കർത്താവ് ശിഷ്യന്മാരെ തിരഞ്ഞെടുത്ത് അവരോടു പറഞ്ഞു (Ref: Mathew 10:16)" ചെന്നായ്ക്കളുടെ നടുവിൽ ആടിനെപ്പോലെ ഞാൻ നിങ്ങളെ അയയ്ക്കുന്നു. ആകയാൽ പാമ്പിനെപ്പോലെ ബുദ്ധിയുള്ളവരും പ്രാവിനെപ്പോലെ കളങ്കമില്ലാത്തവരും ആയിരിപ്പിൻ" ഈ ഗുണം മാത്യൂസ് പ്രഥമൻ ബാവായിൽ വളരെ ഉണ്ടായിരുന്നു. വീണ്ടും നമ്മുടെ കർത്താവ് കൽപ്പിച്ചു (Ref: Mathew 5:37) "നിങ്ങളുടെ വാക്ക് ഉവ്വ്, ഉവ്വ് എന്നും ഇല്ല, ഇല്ല എന്നും ആയിരിക്കട്ടെ, ഇതിൽ അധികമായതു ദുഷ്ടനിൽ നിന്നു വരുന്നു" ഈ വചനങ്ങളും അദ്ദേഹം അനുസരിച്ചിരുന്നു. താൽക്കാലിക നേട്ടത്തിനു വേണ്ടി എന്തിനും ഏതു വിട്ടുവീഴ്ചയും ചെയ്യുന്ന സ്വഭാവം ഇല്ലായിരുന്നു. ഏതു കാര്യത്തിനും അദ്ദേഹത്തിന്റെ നിലപാട് എന്ത് എന്ന് എല്ലാവർക്കും വ്യക്തമായിരുന്നു. നരകതുല്യമായ അഗ്നിജ്വാല കണ്ട്, തെറ്റിദ്ധരിച്ച് അതിലേക്ക് ആശയോടെ പറന്നു ചെന്നു, ഒരു സന്ധ്യമാത്രം ജീവിക്കുന്ന ഒരു ഈയൽ ആയിരുന്നില്ല ആ ജീവൻ. "നമ്മെ തുടർന്നു നിങ്ങൾ ഓരോരുത്തരും ഇഹലോകജീവിതത്തിലെ ഓട്ടം തികച്ചശേഷം കണക്കു കൊടുക്കാൻ നമ്മുടെ കർത്താവിന്റെ സിംഹാസനത്തിൽ മുൻപാകെ നിൽക്കേണ്ടതാകുന്നു. നിങ്ങൾക്കു മുൻപേ ഞാൻ പോകുന്നു. അന്നു ബലഹീനനായ നാമും നിങ്ങളും മുഖപ്രസാദത്തോടെ കർത്തൃതിരുമുൻപാകെ കാണപ്പെടുന്നതിനും കരുണ പ്രാപിക്കുന്നതിനും സംഗതിയാകട്ടെ" എന്നപ: ഗീവർഗീസ് ദ്വിതീയൻ ബാവായുടെ അന്ത്യസന്ദേശം മാത്യൂസ് പ്രഥമനും അറിയാമായിരുന്നു. അദ്ദേഹത്തിന്റെ ജീവിതകാലത്തു തന്നെ പല ശ്രേഷ്ഠ നാമങ്ങളും അദ്ദേഹത്തിനുണ്ടായിരുന്നു. കാനോൻ വിദഗ്ദ്ധൻ, സുറിയാനി പണ്ഡിതൻ, ഭരണാധികാരി, ധൈര്യവാൻ, നിയമവിദഗ്ദ്ധൻ, സഭാപ്രസംഗി, സർവ്വോപരി "ഉത്തമനും വിശ്വസ്തനുമായ ദാസൻ" എന്ന വിളിക്കും പണ്ഡിതനായ പണ്ഡിറ്റ്ജി മാത്യൂസ് പ്രഥമൻ ബാവാ അർഹനാകട്ടെ. നമ്മുടെ പരിശുദ്ധ കാതോലിക്കാ ബാവാമാർ നമ്മുടെ നിത്യജീവനുവേണ്ടി അവരുടെ ജീവൻ ത്യജിച്ചിരിക്കുന്നു. സൂര്യന്റെ ഉദയം മുതൽ പൂർണചന്ദ്രന്റെ അസ്തമനം വരെ, ദിവസവും നമ്മുടെ ബാവാമാരെ നന്ദിയുള്ള ഹൃദയത്തോടെ നാം സ്മരിക്കണം. അവരുടെ സ്വർഗീയ യാത്രയിൽ ദൈവികമായ കൃപയും ആശ്വാസവും അവർക്ക് ലഭിപ്പാൻ നമുക്കു പ്രാർത്ഥിക്കാം.

•••

# പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ
## അനുസ്മരണം

*ഓർമ്മ: നവംബർ 24*

റവ. ഡോ. കെ. വി. മാത്യു *(മാർത്തോമ്മാ തിയോളജിക്കൽ സെമിനാരിയുടെ മുൻ പ്രിൻസിപ്പൽ)*



"അച്ചൻ നാട്ടിൽ വരികയാണല്ലോ. നമുക്ക് ഒരുമിച്ച് പ്രവർത്തിക്കാം". കൽക്കത്താ ബിഷപ്പ്സ് കോളജിൽ പ്രത്യേക പ്രഭാഷണത്തിന് വന്നിരുന്ന പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ, അന്ന് സെറാമ്പൂർ കോളജിൽ പ്രൊഫസറായിരുന്ന എന്നോട് പറഞ്ഞഅക്കാര്യം തുടർന്നുള്ള കാൽനൂറ്റാണ്ടു കാലത്തോളം അദ്ദേഹം പാലിച്ചത് ഞാൻ നന്ദിയോടെ ഓർക്കുന്നു. ഓർത്തഡോക്സ് സെമിനാരിയും മാർത്തോമ്മാ സെമിനാരിയും സഹോദരീസ്ഥാപനങ്ങളെപ്പോലെ വർത്തിക്കുവാൻ കാരണമായത് തിരുമേനിയുടെ ആ മനോഭാവമായിരുന്നു. അദ്ധ്യാപകൻ, പ്രിൻസിപ്പൽ, എഫ്. എഫ്.ആർ.ആർ.സി. ചെയർപേഴ്സൺ, കോൺഫ്രൻസ് പങ്കാളികൾ എന്നീ വിവിധ നിലകളിൽ അദ്ദേഹവുമായി അടുത്തിടപെടുവാൻ സാധിച്ചു. കർത്താവിന്റെ സന്നിധിയിലേക്ക് വിളിക്കപ്പെട്ട ആ മഹാനുഭാവനെക്കുറിച്ച് അനുസ്മരിക്കുന്നത് ഒരാവശ്യമായി കരുതി ചില ചിന്തകൾ പങ്കുവയ്ക്കട്ടെ.

വി. പൗലോസ്ശ്ലീഹായെ അനുസ്മരിപ്പിക്കുന്ന അറിവിന്റെ ആഴവും, പ്രഭാഷണചാതുരിയും, രചനാവൈഭവവും ഒത്തിണങ്ങിയ ആധുനിക 'പൗലോസ്' ആയിരുന്നു കാലം ചെയ്ത മാർ ഗ്രീഗോറിയോസ്. അദ്ദേഹത്തിന്റെ ചിന്താധാരയെ അഗാധതലത്തിൽ സ്പർശിച്ച 'നീസ്സാ'യിലെ മാർ ഗ്രീഗോറിയോസിനെ പൗരസ്ത്യക്രൈസ്തവനഭോമണ്ഡലത്തിൽ ഇക്കാലത്ത് പ്രകാശിപ്പിച്ച ഉജ്ജ്വലതാരമായിരുന്നു ഈ മഹാശയൻ.ഗ്രീക്ക്, സുറിയാനി, എബ്രായ ഭാഷകളിലും, ഇംഗ്ലീഷ്, മലയാളം, ഫ്രഞ്ച്, ജർമ്മൻ, അംഹേറിക്ക് മുതലായ ആധുനിക ഭാഷകളിലും വ്യുൽപത്തി നേടിയിരുന്ന അദ്ദേഹം വായനയിലൂടെയും, അന്തർദേശീയ പര്യടനത്തിലൂടെയും സമാഹരിച്ച അറിവ് ആഗിരണം ചെയ്ത് അനായാസം സരളശൈലിയിലൂടെ സംക്രമിപ്പിക്കുന്ന രീതി ഒന്ന് പ്രത്യേകമായിരുന്നു. കംപ്യൂട്ടർ യുഗത്തിലേക്ക് അദ്ദേഹം വളരെ വേഗം പ്രവേശിച്ചു. വിജ്ഞാനവിസ്ഫോടനത്തിലെ വിജ്ഞാനവീചികളെ കംപ്യൂട്ടറിൽ അദ്ദേഹം ഒപ്പിയെടുത്തു. തളർച്ച ബാധിച്ച ശരീരവും, പ്രവർത്തനരഹിതമായ കരവും അദ്ദേഹത്തിന്റെ കർമ്മശേഷിയെ കീഴ്പ്പെടുത്തിയില്ല. ഉണർന്നിരുന്ന മനസ്സിലെ ചിന്താധാരകൾ, പതറാതെ, തളരാതെ കംപ്യൂട്ടറിലേക്ക് പകർത്തുകയും യഥാവസരം മെനഞ്ഞെടുത്ത ആശയങ്ങൾ ബാഹ്യലോകത്തിന്റെ മുമ്പിൽ അവതരിപ്പിക്കുകയും ചെയ്യുന്നതിന് അദ്ദേഹം സദാ ബന്ധപ്പെട്ടിരുന്നു. 'സമയം തക്കത്തിൽ ഉപയോഗിക്കുന്നതിനു' കിണഞ്ഞു പരിശ്രമിച്ച കർമ്മയോഗിയായിരുന്നു മാർഗ്രീഗോറിയോസ്.

ഓർത്തഡോക്സ് വിശ്വാസത്തിന്റെ അതിശക്തനായ വക്താവ്, പ്രത്യേകിച്ചും അഖിലലോക ക്രൈസ്തവതലത്തിൽ, അദ്ദേഹം തന്നെയായിരുന്നു. പൗരസ്ത്യസംസ്കാരത്തിൽ ഉറച്ചുനിന്ന്, പാശ്ചാത്യസംസ്ക്കാരത്തിന്റെയും, ചിന്തകളുടെയും വൈകല്യം ഗ്രഹിച്ച ആ ധീരപോരാളി, മൂർച്ചയുള്ള വാക്ശരങ്ങൾകൊണ്ട് അതിനെ നേരിട്ട സന്ദർഭങ്ങൾ അനവധിയാണ്. ഈ പോരാട്ടത്തിൽ അപമാനവും, നഷ്ടവും സഹിക്കുന്നതിൽ അദ്ദേഹം മടികാണിച്ചിരുന്നില്ല. അദ്ദേഹത്തിന്റെ ഉറച്ച നിലപാടിനോടുള്ള പ്രതിബദ്ധതയെ ഔന്നത്യമായി വ്യാഖ്യാനിച്ചവരും ഇല്ലാതില്ല. ശത്രുക്കളെന്ന് കരുതിയവരെ ക്രിസ്തു സ്നേഹിക്കുന്നുവെന്ന അവബോധം അദ്ദേഹത്തിനുണ്ടായിരുന്നു.

വിശ്വാസസ്ഥിരതയും, സംവേദനത്തിൽ സരളശൈലിയും, പ്രയോഗസാമർത്ഥ്യവും കൈമുതലായിരുന്ന അദ്ദേഹത്തെ പലർക്കും മനസ്സിലാക്കുവാൻ കഴിഞ്ഞിരുന്നില്ല. അതു കൊണ്ട് വളരെ തെറ്റിദ്ധരിക്കപ്പെടുകയും ചെയ്തു. അദ്ദേഹത്തിന്റെ ആശയങ്ങൾ നവീനങ്ങളും അസാധാരണവും ആയിരുന്നതിനാൽ ദുർഗ്രാഹ്യവുമായിരുന്നു. അദ്ദേഹത്തോടൊപ്പം ചിന്താസരണിയിൽ യാത്ര ചെയ്തിരുന്ന പഥികർക്കു മാത്രമേ ആ ചിന്തയുടെ പൊരുൾ മനസ്സിലാക്കുന്നതിന് കഴിവുണ്ടായിരുന്നുള്ളു.

മറ്റുള്ളവരെ സ്നേഹിക്കുന്നതും, സഹായിക്കുന്നതും, ആദരിക്കുന്നതും അദ്ദേഹത്തിന്റെ സവിശേഷത ആയിരുന്നു. അദ്ദേഹം W.C.C. അസ്സോഷ്യേറ്റ് സെക്രട്ടറി ആയിരുന്നപ്പോൾ, യാത്രാമദ്ധ്യേ ജനീവയിലെത്തിയ എന്നെ റയിൽവേസ്റ്റേഷനിൽ വന്ന് സ്വീകരിച്ചതും, സ്നേഹമസൃണമായി പരിചരിച്ച് അടുത്ത ദിവസം യഥോചിതം അനുയാത്ര ചെയ്ത് അയച്ചതും ഇന്നും മനസ്സിൽ പച്ചപിടിച്ച് നിൽക്കുന്ന അനുഭവമാണ്. ഓർത്തഡോക്സ് സഭയിലെ എത്രയോ വൈദികരും, അൽമായരും അദ്ദേഹത്തിന്റെ പ്രോത്സാഹനത്തിന്റെ ഫലമായി ഉന്നതവിദ്യാഭ്യാസം പൂർത്തിയാക്കി ഇപ്പോൾ ഉത്തരവാദിത്തസ്ഥാനങ്ങളിൽ പ്രശോഭിക്കുന്നു! മറ്റുള്ളവരെ വളർത്തുന്നതിന് ആ വലിയ മനുഷ്യൻ പരിശ്രമിച്ചു. ആരും അദ്ദേഹത്തിന് ഭീഷണിയായിരുന്നില്ല. നേരെമറിച്ച്, അറിവും വിവേകവുമുള്ള പട്ടക്കാരും ജനങ്ങളും സഭയ്ക്കും സമൂഹത്തിനും എന്നും ഭൂഷണമായിരിക്കുമെന്നും ആ ക്രാന്തദർശി നേരത്തെ മനസ്സിലാക്കിയിരുന്നു.

ആ മഹാമേരുവിന്റെ ഉത്തുംഗശൃംഗത്തിൽ കയറി അദ്ദേഹത്തിന്റെ വീക്ഷണകോണങ്ങൾ മനസ്സിലാക്കുവാനുള്ള ശ്രമം സാഹസികമാണ്. അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങളും, പ്രഭാഷണങ്ങളും എല്ലാം അപഗ്രഥിച്ചു എന്ന് ഇവിടെ അവകാശപ്പെടുന്നില്ല. എങ്കിലും അടുത്ത പരിചയത്തിലൂടെ ലഭിച്ച ചില ഉൾക്കാഴ്ചകൾ മാത്രം രേഖപ്പെടുത്തുന്നു.

### ദൈവികസത്താബോധം

ഓർത്തഡോക്സ് ചിന്തയിലെ 'അപ്പോഫാറ്റിക്ക്' ദർശനത്തിന് തിരുമേനി ഊന്നൽ കൊടുത്തിരുന്നു. പഴയനിയമത്തിലൂടെ വെളിപ്പെടുത്തിയ 'യാഹ്‌വെ' അവബോധം, പ്രസ്തുത ദർശനത്തിന് ഉപോൽബലകമായിരുന്നു. 'യാഹ്‌വെ' ഉച്ചരിച്ചുകൂടാൻ പാടില്ലാത്ത വിശുദ്ധാക്ഷരങ്ങളുടെ സമന്വയമാണ്. യഹൂദവിശ്വാസികൾ പകരമായി ഉപയോഗിച്ച പദമായിരുന്നു 'അദോനായ്' (കർത്താവ്). അനലോഗിക പ്രയോഗങ്ങളോ,പകരം പദങ്ങളോ കൊണ്ടു മാത്രമേ ദൈവിക സത്തയെപ്പറ്റി നമുക്ക് പരാമർശിക്കാനാവൂ. മനുഷ്യന് ദൈവത്തെ പൂർണ്ണമായി മനസ്സിലാക്കുവാനോ, ആവിഷ്ക്കരിക്കുവാനോ സാധ്യമല്ല. ദൈവബോധമുള്ള മനുഷ്യൻ "മൗനം വിദ്വാന് ഭൂഷണ" മെന്ന സത്യം പാലിക്കുന്നു. ദൈവം അപ്രമേയനും, അപരിമേയനും, അനിർവചനീയനുമാണ്. എന്നാൽ ദൈവബോധം അനുഭവയാഥാർത്ഥ്യമാണ്.

### പ്രപഞ്ചരഹസ്യം

സൃഷ്ടിതമായ പ്രപഞ്ചം ഒരു യാഥാർത്ഥ്യമാണ്. മനുഷ്യനും സൃഷ്ടിയായതിനാൽ നാം പ്രപഞ്ചരഹസ്യം എങ്ങനെ അറിയും? നമുക്ക് ദൃശ്യമായ ബഹുമുഖയാഥാർത്ഥ്യങ്ങളുടെ ഒന്നായ അവസ്ഥയെ (Uni+versal) നാം പ്രപഞ്ചമെന്ന് വിവക്ഷിക്കുന്നു. മനുഷ്യനാകട്ടെ, സൃഷ്ടിയും സൃഷ്ടിതാവും പരസ്പരം സംവേദിക്കുന്ന ഒരു പ്രതിഭാസമാണ്. സൃഷ്ടിവീക്ഷണത്തിൽ വസ്തുനിഷ്ഠവും, ദൈവവീക്ഷണത്തിൽ ആത്മനിഷ്ഠവുമാണ് മനുഷ്യൻ, അഥവാ വസ്തുവിനേയും ആത്മാവിനേയും സംബന്ധിക്കുന്ന കണ്ണി. അതിനാൽ പ്രപഞ്ചരഹസ്യങ്ങളിലേക്ക് ഊളിയിടുവാൻ അതിന്റെ "സ്ഥിതി" (Existence)പരിരക്ഷിക്കുവാൻ പര്യാപ്തമാണ് മനുഷ്യപ്രതിഭാസത്തിലൂടെ സൃഷ്ടിയെ കാണുന്നത്. ഈ ദർശനത്തിൽ പ്രപഞ്ചം "Humi+verse" ആണ്, അഥവാ സൃഷ്ടിയും സൃഷ്ടിതാവും മനുഷ്യകേന്ദ്രീകൃത വീക്ഷണത്തിൽ മനസ്സിലാക്കുന്ന അവസ്ഥ. സൃഷ്ടി, ദൈവമക്കളുടെ വെളിപ്പാടിനായി കാത്തിരിക്കുന്നുവെന്ന ആശയം വി. പൗലോസ് റോമാലേഖനത്തിൽ പരാമർശിക്കുന്നുണ്ട് (റോമ. 8.19) പ്രപഞ്ചത്തിന്റെ നിലനില്പ് ദൈവാവബോധമുള്ള മനുഷ്യരിലൂടെ സാധ്യമാകണമെന്ന് സൂചന.

### സാമൂഹ്യദർശനം

ചൂഷകനും ചൂഷിതനുമില്ലാത്ത, പീഡകനും പീഡിതനുമില്ലാത്ത, ഉച്ചനീചത്വമില്ലാത്ത, ക്ഷേമ സമൂഹമായിരുന്നു അദ്ദേഹത്തിന്റെ ദർശനം. നീതിയിൽ അധിഷ്ഠിതമായി മാത്രമേ ക്ഷേമ (ഷാലോം) സമൂഹം സംജാതമാകയുള്ളു. ദരിദ്രർ, സ്ത്രീകൾ, കുട്ടികൾ, ശബ്ദരഹിതരായ സാധാരണജനം, അദ്ധ്വാനത്തിന് നീതിപൂർവമായ വേതനം ലഭിക്കാത്ത തൊഴിലാളികൾ - ഇങ്ങനെ അനീതി അനുഭവിക്കുന്ന ജനതയ്ക്കു വേണ്ടി തിരുമേനി ശബ്ദം ഉയർത്തി. അദ്ദേഹത്തെ മാർക്സിസ്റ്റ് ആയി ചിലർ മുദ്ര കുത്തി. 'ഞാൻ മാർക്സിസ്റ്റല്ല, ക്രിസ്ത്യാനി

യാണ്', അദ്ദേഹം തുറന്നു പറഞ്ഞു. ദൈവഭരണം പ്രഘോഷിച്ച യേശുവിന് ജനം വിധിച്ചത് ക്രൂശായിരുന്നല്ലോ.

യേശുക്രിസ്തുവിൻെറ സുവിശേഷത്തിന് ഈ ലോകത്തോട് പ്രതിബദ്ധതയുണ്ട്, മണ്ണിൻെറ യാഥാർത്ഥ്യങ്ങളിൽ പ്രസക്തവുമാണ്. അത് നിഷേധിക്കുന്ന "ആത്മീയത", യേശുവിൻെറ മാനവീയതയുടെ നിഷേധമാണ്. ദൈവത്തിലെ ഉണ്മ, പ്രയോഗതലത്തിൽ വെളിപ്പെട്ടതാണല്ലോ യേശുവിലെ സത്യം. പ്രപഞ്ചതലത്തിൽ നീതിപൂർവമായ 'ഷാലോ'മിൻെറ യാഥാർത്ഥ്യവത്കരണത്തിലൂടെ ദൈവരാജ്യം അന്വർത്ഥമാകയുള്ളു. ക്രിസ്തുവിൽ സകലത്തേയും ഒന്നാക്കി തീർക്കുന്ന പ്രക്രിയയുടെ നിർവഹണത്തിൽ പങ്കാളികളാകുന്നതാണ് നമ്മെ ഭരമേല്പിച്ചിരിക്കുന്ന ദൗത്യം (എഫേ. 1.10)

ക്രിസ്തീയ വനിതകളുടെ അവകാശം സുപ്രീംകോടതി സ്ഥിരീകരിച്ചപ്പോൾ, അതിനെ തകിടംമറിക്കുവാൻ കേരള ഗവൺമെൻറും സഭകളും ഒത്തൊരുമിച്ച സന്ദർഭത്തിൽ അത് അനീതിയാണെന്ന് ഉറക്കെ പ്രസ്താവിക്കുവാൻ പൗലോസ് മാർ ഗ്രീഗോറിയോസ് ധൈര്യപ്പെട്ടു, ഇന്ദിരാഗാന്ധിയുടെ 'അടിയന്തിരാവസ്ഥ' യ്ക്കെതിരായി ശബ്ദമുയർത്തിയ യൂഹാനോൻ മാർ തോമായെപ്പോലെ.

## എക്യുമെനിക്കൽ വീക്ഷണം

സഭകൾ സംയോജിച്ച് ഏകതലവൻെറ കീഴിൽ വരികയെന്നല്ല സഭൈക്യംകൊണ്ട് അർത്ഥമാക്കുന്നത്. വിവിധ സാംസ്കാരിക തലങ്ങളിലൂടെ പരിപോഷിപ്പിക്കപ്പെട്ട വിശ്വാസപാരമ്പര്യങ്ങളുടെ സമഞ്ജസമ്മേളനം ഒരു കൂട്ടായ്മ (കൊയ്നോണിയ) യിലൂടെ വെളിവാക്കുന്നതാണ് എക്യുമെനിസം, അഥവാ ഒരേ കുടുംബത്തിലെ അംഗങ്ങളെപ്പോലെ സ്നേഹത്തിലും സൗഹൃദത്തിലും സാക്ഷ്യത്തിലും ഒരുമിച്ചു മുന്നേറുന്ന അനുഭവം. സംസ്ക്കാരങ്ങൾ ഹനിക്കയോ, വിശ്വാസപാരമ്പര്യങ്ങൾ ത്യജിക്കയോ, ഒന്ന് മറ്റൊന്നിനെ ഇല്ലാതാക്കുകയോ അല്ല, പ്രത്യുത പരസ്പര പൂരകങ്ങളായി, വൈവിധ്യത്തിൻെറ ഉദാത്തഫലങ്ങൾ ലോകം ആസ്വദിക്കുവാൻ ഇടയാകുന്ന സഭാവ്യവസ്ഥിതി അഥവാ കൊയ്നോണിയ. പരസ്പര സ്വീകരണവും, ബഹുമാനവും, ഒരേ ലക്ഷ്യബോധവും പങ്കിടുന്ന ക്രിസ്തീയ കൂട്ടായ്മയാണ് പ്രസ്തുത ചിന്തയുടെ അന്തഃസത്ത.

ദൈവശാസ്ത്രം, സഭാവിജ്ഞാനീയം, പരിസ്ഥിതി ശാസ്ത്രം, രാഷ്ട്രമീമാംസ, പാശ്ചാത്യ-പൗരസ്ത്യ തത്വചിന്തകൾ, ആധുനിക പ്രത്യയശാസ്ത്രങ്ങൾ, കല, സാഹിത്യം, സംസ്കാരം - എന്നിങ്ങനെ അറിവിൻെറ തലങ്ങളിലെല്ലാം അദ്ദേഹം പരതി. വിശ്വാസികൾക്കും അവിശ്വാസികൾക്കും അദ്ദേഹം അറിവ് പങ്കിട്ടു. മതവിശ്വാസികളും, രാഷ്ട്രതന്ത്രജ്ഞരും സാഹിത്യകാരന്മാരും അദ്ദേഹത്തെ ശ്രദ്ധിച്ചു, ബഹുമാനിച്ചു. പൗരസ്ത്യ ചിന്താധാരയിലൂടെ വിശ്വമാനവകുടുംബത്തിന് അദ്ദേഹം വിജ്ഞാനം പകർന്നു. കാലയവനികയ്ക്കപ്പുറം കടന്നു പോയ ആ മഹാരഥന് സഭകളോട് ഓർപ്പിക്കുവാനുള്ളത് 'സർവലോകത്തേയും സ്നേഹവലയത്തിൽ ഉൾക്കൊള്ളുന്ന ദൈവസ്നേഹം, ക്രിസ്തുവിലൂടെ പ്രകടമായത്, വിശ്വമാനവർക്ക് നൽകണം. ക്രിസ്തുവിൻെറ സ്നേഹവലയം ചെറുതാക്കരുത്.

ദൈവം തിരുമനസ്സായ 'കൈറോസു' നിമിഷത്തിൽ വിശ്രമത്തിനായി അവിടുത്തെ ദാസനെ തിരുസന്നിധിയിലേക്ക് വിളിച്ചിരിക്കയാണ്. ഒന്നുമില്ലാത്തവനായിവന്ന അദ്ദേഹം ദൈവജ്ഞാനം വെളിവാക്കുവാൻ അനവരതം യത്നിച്ചു. ഒന്നുംതന്നെ കൊണ്ടു പോയുമില്ല. ആ ധന്യസ്മരണയ്ക്കു മുമ്പിൽ ആദരാഞ്ജലികൾ!!

•••

# 'ഭിന്നതസഭതൻ സന്താനങ്ങളിലില്ലാതാവാൻ'

ഫാ. ബിജേഷ് ഫിലിപ്പ്

*"പ്രാർത്ഥിപ്പിൻ ശ്ലീഹൻമാരെ കർത്താവോടായ് ഭിന്നതസഭതൻ സന്താനങ്ങളിലില്ലാതാവാൻ."*

ഞായറാഴ്ച സന്ധ്യാനമസ്ക്കാരത്തിൽ മലങ്കരയുടെ മക്കൾ തലമുറകളായി ശ്ലീഹൻമാരോട് ഇങ്ങനെ ആവശ്യപ്പെട്ടുകൊണ്ടിരിക്കുകയാണ്. ശ്ലീഹൻമാർ ആത്മാർത്ഥമായി പ്രാർത്ഥിച്ചിട്ടും ഭിന്നതയും അനൈക്യവും അഭംഗുരം തുടരുന്നു എന്നതാണ് ദുഃഖസത്യം. അനേക സഭാമക്കളെ നിരാശയിലാഴ്ത്തുകയും പലരെയും നമ്മുടെ സഭയിൽ നിന്നകറ്റുകയും ചെയ്യുവാനിടയാക്കിയ ഈ ശാപത്തിൽ നിന്നുള്ള മോക്ഷത്തെക്കുറിച്ച് ഒന്നുറക്കെ ചിന്തിക്കേണ്ടതാണ്. ആദ്ധ്യാത്മികാധഃപതനത്തിന്റെ ഒരു പ്രധാനലക്ഷണമായ ശിഥിലീകരണം സഭയെ ആകമാനം ഗ്രസിച്ചിരിക്കുമ്പോൾ എല്ലായിടത്തും പ്രശ്നങ്ങളുണ്ടെന്ന ന്യായേന എടുക്കുന്ന നിസ്സംഗതയുടെ നിലപാട് അപകടകരമാണ്. ശ്ലീഹൻമാരോടുള്ള മേലുദ്ധരിച്ച അപേക്ഷയുടെ പശ്ചാത്തലത്തിൽ സഭയ്ക്കുള്ളിലെ സമാധാനത്തിന് ഊന്നൽനൽകിക്കൊണ്ടുള്ള ഒരു ചർച്ച അനിവാര്യമാണെന്നു കരുതുന്നു.

മേൽപ്പറഞ്ഞ ഗീതത്തിൽ പത്രോസ്ശ്ലീഹായോടോ മർത്തോമ്മാശ്ലീഹായോടോ ഒന്നും മാത്രമായിട്ടല്ല മറിച്ച് ശ്ലീഹഗണത്തോടു മുഴുവനുമായിട്ടാണ് പ്രാർത്ഥിക്കുന്നത്. മിക്കപുരാതനസഭകളും ഓരോ അപ്പോസ്തോലൻമാരുടെ പൈതൃകം അവകാശപ്പെടുന്നു. ഓരോ അപ്പോസ്തോലനും അപ്പോസ്തോലസമൂഹത്തിന്റെ പ്രതിനിധിയായിട്ടാണ് നിൽക്കുന്നത്. ഓരോ അപ്പോസ്തോലനും കൈമാറിയത് പരസ്പരഭിന്നമായ വിശ്വാസമല്ലായിരുന്നു. അപ്പോസ്തോലൻമാർ ഒരു സമൂഹമായി യേശുവിനെ നേരിട്ടനുഭവിച്ചറിയുകയും ഒരുമിച്ച് പ്രാർത്ഥിച്ച് ഒരേ പരിശുദ്ധാത്മാവിനെ സ്വീകരിക്കുകയും ചെയ്തിട്ട് തലമുറകളിലേക്കു കൈമാറിത്തന്നിട്ടുള്ള സാക്ഷ്യത്തിൽ ആണ് നമ്മുടെ വിശ്വാസവും സഭാജീവിതവും അടിസ്ഥാനപ്പെട്ടിരിക്കുന്നത്. ക്രിസ്തു ആരംഭിച്ചദൗത്യം "ഏക മനസ്സോടും ഏക ഹൃദയത്തോടും" (അ.പ്ര. 4:32) കൂടെ അപ്പോസ്തോലൻമാർ തുടർന്നു കൊണ്ടുപോയി.

ദൈവരാജ്യത്തിന്റെ ചരിത്രത്തിലെ ഉദ്ഘാടന സമയത്തു മാത്രമല്ല ചരിത്രത്തിനപ്പുറത്തെ പരിസമാപ്തിയിലും അപ്പോസ്തോലൻമാരുടെ ഐക്യത്തോടെ ഉള്ള പ്രവർത്തനം സ്പഷ്ടമാണ്. ന്യായവിധിയിൽ യേശുവിനോടൊപ്പം ശ്ളീഹഗണവും പങ്കുചേരുന്നതിനെക്കുറിച്ച് സുവിശേഷങ്ങളിൽ പല സൂചനകളുമുണ്ടല്ലോ. ( വി. മത്തായി 25 : 32; 19 : 28; ലൂ. 22 : 30 etc )

പ്രാദേശകാടിസ്ഥാനത്തിലുള്ള വ്യത്യാസങ്ങൾ ആദിമുതൽ ക്രിസ്തീയസഭയിൽ ആദരവോടെ നിലനിർത്തിയിരുന്നു. 'കൊരിന്തിലെ സഭയും' 'അന്ത്യോഖ്യയിലെ സഭയു'മൊക്കെ ഭിന്നതയുടെ പ്രതിഫലനമല്ല മറിച്ച് സംസ്ക്കാരത്തിന്റെയും ദേശത്തിന്റെയും ഭാഷയുടെയും ഒക്കെ വൈവിധ്യങ്ങൾ നിലനിർത്തിക്കൊണ്ടു തന്നെ അപ്പോസ്തോലികസാക്ഷ്യത്തിൽ അടിസ്ഥാനപ്പെട്ട് ഐക്യത്തിന്റെ സൗന്ദര്യം പരിരക്ഷിക്കാംഎന്ന സൂചനയാണ്. ഓർത്തഡോക്സു പാരമ്പര്യത്തിൽ ഓരോദേശത്തും സ്വതന്ത്രഭരണം നടത്തുന്ന 'സ്വയം ശീർഷക സഭകൾ' വൈവിധ്യത്തിന്റെ സൗകുമാര്യം ഉറപ്പാക്കുകയാണ്.ഗ്രീക്ക് ഓർത്തഡോക്സ് സഭ, കോപ്റ്റിക്ക് ഓർത്തഡോക്സ് സഭ, ഇൻഡ്യൻ ഓർത്തഡോക്സ്സഭ തുടങ്ങിയ പേരുകൾ തന്നെ ഇതു സൂചിപ്പിക്കുന്നതാണല്ലോ?

ക്രിസ്തുവിൽ കേന്ദ്രീകൃതവും ശ്ലീഹഗണത്തിന്റെ ഐക്യത്തിൽ അടിസ്ഥാനപ്പെട്ടിരിക്കുന്നതും ഐക്യത്തിന്റെ ആത്മാവിനാൽ ശക്തിപ്പെടുന്നതുമായ സമാധാനവും ഐക്യവും സഭകൾതമ്മിലും ഓരോ സഭയ്ക്കുള്ളിലും തീവ്രമായി പ്രതിഫലിക്കേണ്ടതാണ്. ഈ ഐക്യം പ്രത്യേകിച്ച് പ്രാദേശികതലത്തിൽ അനിവാര്യമായിരിക്കുന്നതിന്റെ ചിലകാരണങ്ങൾ ചിന്തിക്കാം:

a) സമൂഹജീവിതത്തിന്റെ ആത്യന്തിക മാതൃകയായ ത്രിത്വത്തിലെ സ്നേഹത്തിന്റെ പ്രതിഫലനം ഇടവകയിലൂടെ വേണം ഉണ്ടാകുവാൻ. പങ്കിടുന്ന സ്നേഹത്തിന്റെ പൂർണ്ണതയായ ത്രിത്വത്തിന്റെ പ്രതിച്ഛായ ആയിത്തീരുന്നതുവഴി വിഭാഗീയതയുടെ അന്ധകാരത്തിൽ തപ്പിത്തടയുന്ന ലോകത്തിൽ പ്രാദേശികതലത്തിൽ വെളിച്ചം വീശുവാൻ ഇടവകകൾക്കു കഴിയും.

b) അനുരഞ്ജനമില്ലാത്ത ആരാധന

സമയം നഷ്ടമാക്കുന്ന വെറും അധരവ്യായാമം മാത്രമാണല്ലോ. (വി. മർക്കോ 11:25; മത്താ 5: 23-24) സമാധാനം കൊടുക്കലും ശുബ്ക്കോനോ ശുശ്രൂഷയും അർത്ഥവത്തായി നടത്തുകയും ആരാധിക്കുവാനുള്ള അവകാശം ഐക്യത്തിലൂടെ സ്വായത്തമാക്കുകയും സംരക്ഷിക്കുകയും ചെയ്യേണ്ടതാണ്.

c) ജനക്ഷേമകരമായ ഏതു പ്രവർത്തനവും ഭംഗിയായും ഫലപ്രദമായും നിർവ്വഹിക്കണമെങ്കിൽ സൗഹൃദത്തിന്റെ അടിത്തറ അനിവാര്യമാണ്. കലഹത്തിന്റെ ആത്മാവിനാൽ ഭാഷകലങ്ങി ബാബേൽ കോട്ടയുടെ പണി നിശ്ചലമായി. എന്നാൽ പെന്തിക്കോസ്തിയിൽ ഭാഷാ വ്യത്യാസങ്ങൾക്കുപരിയായി പ്രവർത്തിച്ച ഐക്യത്തിന്റെ ആത്മാവ് സഭയെന്ന കോട്ടയുടെ പണിയ്ക്ക് അടിസ്ഥാനമിട്ടല്ലോ. ഈ സഭയുടെ പ്രാദേശിക ഘടകങ്ങളിലൂടെ വെളിച്ചം വീശുവാനും നന്മയുടെ പനിനീർ തളിക്കുവാനും ദൈവം ആഗ്രഹിക്കുന്നെങ്കിലും പലയിടങ്ങളിലും ഭാഷ കലങ്ങിക്കിടക്കുന്നതുകൊണ്ട് ഒന്നും സാധിക്കുന്നില്ല. പക്ഷവാതക്കാരനെ ചുമന്നുകൊണ്ടുവന്ന നാലുപേരുടെ ഐക്യത്തോടെയുള്ള പ്രവർത്തനമാണ് യേശുവിന് അത്ഭുതം പ്രവർത്തിക്കുവാൻ പശ്ചാത്തലം ഒരുക്കിയത് എന്നോർക്കുക (വി: മർക്കോസ് 5: 1-5) ഐക്യം മിഷന്റെ അടിത്തറ ആണെന്ന തികഞ്ഞ ബോധ്യമുണ്ടായിരുന്നതുകൊണ്ടാണ് ശ്ലീഹന്മാർ ഐക്യത്തിൽ നിലനിൽക്കണമെന്ന് യേശു തീവ്രമായി ആഗ്രഹിച്ചത്. (യോഹ 17: 21-23)

എന്നാൽ മിക്ക ഇടവകകളിലും ഐക്യത്തിന്റെയും അനുരഞ്ജനത്തിന്റെയും അനുഭവം ഒരു മരീചികയായി മാറുന്നു എന്നതാണ് ദുഃഖസത്യം. കബറിന്റെ പേരിലും കവറിന്റെ പേരിലും കലഹം. പള്ളിക്കു പേരിടുന്നതിനെ ചൊല്ലിയും സൺഡേസ്കൂൾ വിദ്യാർത്ഥികൾക്ക് സമ്മാനങ്ങൾ നൽകിയതിന്റെ പോരായ്മയെ ചൊല്ലിയും പോരടിക്കുന്നു. പള്ളിപണിയും ഓഡിറ്റോറിയം പണിയും വരുമ്പോൾ പഴയ പല കുടുംബവഴക്കുകളും ഫണമുയർത്തുന്നു. വ്യത്യസ്ത തിരുമേനിമാരോടുള്ള വിധേയത്വത്തിന്റെ പേരിൽ കേസ്. പള്ളിയോടനുബന്ധിച്ചുള്ള സ്കൂളിന്റെ അധികാരവും വരുമാനവും ഇടവകയുടെ ഐക്യത്തിന്റെ അടിത്തറ ഇളക്കുന്നു. പുതുതായി ഒരാൾക്ക് ഇടവകാംഗത്വം നൽകുന്നതിനെ പ്രതി പരസ്പരം മല്ലടിക്കുന്ന ഗ്രൂപ്പുകൾ ഇടവക നശിപ്പിക്കുന്നു. ഇടവകകൾ എന്തുകൊണ്ട് പ്രശ്നങ്ങളെ ആരോഗ്യപരമായ സമീപനത്തിലൂടെ അതിജീവിക്കാതെ അവയിൽ തട്ടിതകരുന്നു.

അനൈക്യത്തിന്റെ ഇപ്രകാരമുള്ള ദൃഷ്ടാന്തങ്ങൾ കാണുമ്പോൾ സംശയങ്ങളും ഉയരാറുണ്ട്. തലമുറ തലമുറ കൈമാറി കെടാതെ സൂക്ഷിക്കുന്നതായ വി: മർത്തോമ്മായുടെ ദീപശിഖ, വിഭാഗീയതയുടെയും വിദ്വേഷത്തിന്റെയും തീ ആളിപ്പടരുവാൻ അനുവദിക്കുന്ന ദീപശിഖയാണോ? (അഗ്നി നാവുകളുടെ രൂപത്തിൽ ശിഷ്യന്മാരുടെമേൽ ആവസിച്ച ഐക്യത്തിന്റെ ആധാരമായ പരിശുദ്ധാത്മാവിനെ മർത്തോമ്മാ ശ്ലീഹാ കൈമാറി തന്നില്ലേ?) പുതിയ തലമുറയ്ക്ക് സഭയോടും ക്രിസ്തുവിനോടുമുള്ള സ്നേഹവും താല്പര്യവും കുറയുകയും ഇന്ന് വിപുലമായി പണിയപ്പെടുന്ന പല പള്ളികളും കൾച്ചറൽ സെൻററുകളോ മ്യൂസിയങ്ങളോ ആയിത്തീരുവാൻ ഇടയാകുകയും ചെയ്യുമോ?

ക്രിസ്തു എന്ന തലയോടുള്ള ഉറ്റബന്ധം വിട്ട ഒരു നിർജ്ജീവ ശരീരമായി സഭ അധഃപതിച്ചിട്ടുണ്ടോ? ഇടവകതലത്തിലെയും ഭദ്രാസന തലത്തിലെയും അത്യധികമായ വിഭാഗീയതകൾ കബന്ധത്തിന്റെയും അഴുകലിന്റെയും ശിഥിലീകരണത്തിന്റെയും സൂചനകളാണോ? ''സ്വയം ശീർഷകസഭ'' എന്നത് സഭയുടെ സ്വാതന്ത്ര്യത്തെയും സ്വയംഭരണാവകാശത്തെയും അറിയിക്കുന്നതിനു പകരം 'സ്വയ' ത്തെ തലയാക്കുന്ന സഭ എന്ന ആശയമാണോ സംവേദിപ്പിക്കുന്നത്.

വി. യോഹന്നാന്റെ സുവിശേഷം 17: 21-നെക്കുറിച്ചു വ്യാഖ്യാനം എഴുതുമ്പോൾ അലക്സന്ത്രിയായിലെ വി. കൂറിലോസ് ത്രിത്വ സംസർഗ്ഗത്തിൽ സഭയിലെ ഐക്യം എങ്ങനെ ശക്തമായി നിലനിൽക്കണം എന്നു മനോഹരമായി വിശദീകരിക്കുന്നുണ്ട്. 'ക്രിസ്തുവിന്റെ ശരീരം ഓരോ വിശ്വാസിയും സ്വീകരിക്കുന്നതു വഴി ഒരേ ക്രിസ്തു എല്ലാവരിലും വസിച്ച് അവരെ പരസ്പരം ഐക്യത്തിൽ സംരക്ഷിക്കുന്നു. മാമോദീസായിൽ സ്വീകരിച്ച ഏക പരിശുദ്ധാത്മാവ് എല്ലാവരിലും ഒരേസമയം വസിച്ച് സഭാംഗങ്ങളെ പരസ്പര ബന്ധത്തിൽ ശക്തീകരിക്കുന്നു.' ''യഹൂദന്മാരോ യവനന്മാരോ ദാസന്മാരോ സ്വതന്ത്രരോ നാമെല്ലാവരും ഏകശരീരമാകുമാറ് ഒരേ ആത്മാവിൽ സ്നാനം ഏറ്റും എല്ലാവരും ഓരേ ആത്മാവിനെ പാനം ചെയ്തുമിരിക്കുന്നു.'' (1 കോരി 12:13) എന്ന പ. പൗലോസ് ശ്ലീഹായുടെ വാക്കുകളും ചിന്തോദ്ദീപകമാണ്. ക്രിസ്തുവിന്റെയും പരിശുദ്ധാത്മാവിന്റെയും അധിവാസവും പ്രവർത്തനവും മൂലം പിതാവാം ദൈവത്തോടുള്ള ബന്ധവും സഭാംഗങ്ങൾ തമ്മിലുള്ള ബന്ധവും സുദൃഢമാകേണ്ടതാണ്. എന്നാൽ സമൃദ്ധമായ ഈ ജീവന്റെ സ്രോതസ്സുകളെ

മനപ്പൂർവ്വം തടഞ്ഞ് വിഭാഗീയതയിലൂടെ ആത്മഹത്യ ചെയ്യുന്നവരുടെ എണ്ണം വർദ്ധിക്കുകയാണ്. അതുമൂലം സഭ മോർച്ചറിയും ഇടവകകൾ അതിൻെറ ശാഖകളും ലേഖകൻ ഉൾപ്പെടെയുള്ള നേതൃത്വം അതിൻെറ കാവൽക്കാരുമാകുന്നു. ദുർഗന്ധം വമിക്കുന്ന ശവകുടീരത്തിൻെറ സംരക്ഷകരായല്ല കരുണയുടെയും സ്നേഹത്തിൻെറയും സുഗന്ധം പരത്തുന്ന മാർഗ്ഗദർശികളായിട്ടുവേണം ഈ സഭയെ നേതാക്കൾ ഇരുപത്തിയൊന്നാം നൂറ്റാണ്ടിലേക്കു നയിക്കേണ്ടത്. ഇടവകതലത്തിലെങ്കിലും ഐക്യം അന്വർത്ഥമാക്കുവാൻ ഉതകുന്ന ചുരുക്കം ചില പ്രായോഗികപരിചിന്തനങ്ങൾ കുറിക്കുന്നു:

● ഇടവകയിൽ വിഭാഗീയതയുടെ രോഗങ്ങൾ ആരംഭത്തിൽതന്നെ കണ്ടെത്തി ചികിത്സിച്ചു ഭേദമാക്കുവാൻ കഴിവും പക്വതയും ഉത്സാഹവുമുള്ള ഏതാനും ഇടവകാംഗങ്ങളെ ചേർത്ത് ഒരു സമാധാനസമിതി രൂപീകരിച്ച് വികാരിയോടു സഹകരിച്ച് പ്രവർത്തിക്കുവാൻ ക്രമീകരണം ചെയ്യുക. ഈ സമിതിക്ക് സുഖപ്പെടുത്താവുന്നതിലപ്പുറം രോഗം മൂർച്ഛിച്ചതാണെങ്കിൽ ഭദ്രാസനതലത്തിലുള്ള കുറച്ചുകൂടെ പരിശീലനവും പ്രാർത്ഥനയുമുള്ള ഒരു സമാധാനസമിതിക്ക് ശുപാർശ ചെയ്യുക.

● ഒരു വർഷത്തിൽ രണ്ടു ഞായറാഴ്ചകളിലെങ്കിലും ഇടവകയ്ക്കു മുഴുവനും പ്രയോജനപ്പെടത്തക്ക വിധത്തിൽ വി. കുർബ്ബാന പരസ്യമായി ആരംഭിക്കുന്നതിന് തൊട്ടുമുമ്പ് ശുബ്ക്കോനോ ശുശ്രൂഷ (വലിയ നോമ്പിൻെറ ആദ്യ തിങ്കളാഴ്ചയും മറ്റും നടത്താറുള്ള ഹൃദയസ്പർശിയായ അനുരഞ്ജനശുശ്രൂഷ) അർത്ഥപൂർണ്ണമായി നടത്തുക.

● ഇടവകയിലെ സൺഡേസ്കൂൾ വിദ്യാർത്ഥികൾ ചെറുസമൂഹങ്ങളായി ഓരോ മേഖലകളിലെ ഇടവകാംഗങ്ങളുടെ ഭവനങ്ങൾ സന്ദർശിക്കുകയും ഐക്യത്തിൻെറയും സ്നേഹത്തിൻെറയും സന്ദേശം എത്തിക്കുകയും ചെയ്യുന്നത് നന്നായിരിക്കും. സമാധാനത്തിൻെറയും സൗഹൃദത്തിൻെറയും വാക്യങ്ങളും ചിത്രങ്ങളും ഉൾക്കൊള്ളിച്ച് കുട്ടികൾതന്നെ തയ്യാർ ചെയ്ത കാർഡുകളും ഇതരലഘുലേഖകളും വീടുകളിൽ വിതരണം ചെയ്യുകയും അവ വീടുകളിൽ പരസ്യമായി സൂക്ഷിക്കുവാനുള്ള ക്രമീകരണങ്ങൾ ചെയ്യുകയും ചെയ്യാവുന്നതാണ്.

● വർദ്ധിച്ചു വരുന്ന അഴിമതി, മാധ്യമങ്ങളുടെ ദുർവിനിയോഗം വരുത്തുന്ന മൂല്യത്തകർച്ച, വർഗ്ഗീയത, മതവൈരാഗ്യം, മദ്യമയക്കുമരുന്നുകളുടെ ഉപയോഗം, ദുർബ്ബലരെ ചൂഷണം ചെയ്യൽ, പരിസ്ഥിതിപ്രശ്നങ്ങൾ തുടങ്ങിയ സാമൂഹ്യതിന്മകൾക്കെതിരെ ഇടവകയുടെ കഴിവും ഊർജ്ജവും തിരിച്ചുവിടുന്നതുവഴി സമൂഹത്തിന് നന്മയുണ്ടാകുന്നതോടൊപ്പം സഭയ്ക്കുള്ളിലെ കൂട്ടായ്മ ശക്തിപ്പെടുവാനും ഇടയാകും. സാമൂഹ്യപ്രശ്നങ്ങളെ നേരിടുമ്പോൾ സമാനതാല്പര്യമുള്ള ഇതരസഭാംഗങ്ങളും ഇതര മതസ്ഥരുമായും ചേർന്ന് പ്രവർത്തിക്കുന്ന ഒരു സംവിധാനം പ്രാദേശിക തലങ്ങളിൽ ഉണ്ടാകേണ്ടതാണ്.

● സഭകൾ തമ്മിലുള്ള പ്രശ്നങ്ങളാണെങ്കിൽ പോലും ചുരുക്കം ചില നേതാക്കളുടെ അനുരഞ്ജന ചർച്ചകളെമാത്രം ആശ്രയിക്കാതെ സാധാരണക്കാരായ അത്മായക്കാരു പോലും സത്യത്തിൻെറ പ്രചാരണത്തിനും ചർച്ചയ്ക്കും അതുവഴി സമാധാനത്തിൻെറ സാക്ഷാത്ക്കാരത്തിനും മുന്നിട്ടിറങ്ങുവാൻ പ്രോത്സാഹനം നൽകേണ്ടതാണ്.

ജാതിമതവർഗ്ഗഭേദമെന്യേ എല്ലാവരോടും പ്രകൃതിയോടും ഈ പ്രപഞ്ചത്തോടുതന്നെയും സ്നേഹവും സൗഹൃദവും വളർത്തിയെടുക്കുവാൻ ഉദ്ദീപിപ്പിക്കുന്ന പഠനവേദികൾ ഇടവകതലങ്ങളിൽ ഉണ്ടാകുന്നതു സഹായകമാകും.

അടുത്ത രണ്ടു വർഷം സമാധാനവർഷങ്ങളായി പ്രഖ്യാപിച്ച് യഥാർത്ഥ ദൈവമക്കളെന്ന നിലയിൽ അകമെയും പുറമെയും സമാധാനം ഉണ്ടാക്കുവാൻ (വി. മത്തായി 5:9) വിവിധ പദ്ധതികളാവിഷ്കരിച്ച് പ്രാർത്ഥനാപൂർവം അത്യദ്ധ്വാനം ചെയ്യേണ്ടതാണ്.

ചുരുക്കത്തിൽ "ഭിന്നതസഭതൻസന്താനങ്ങളിലില്ലാതാവാൻ" ഉള്ള പ്രാർത്ഥനയും സമാധാനം ഉണ്ടാക്കുവാനുള്ള ശ്രമവും ചേർന്നു പോകേണ്ടതാണ്. അല്ലെങ്കിൽ സമാധാനത്തിൻെറ സന്ദേശം അനവരതം അറിയിച്ച ശ്ലീഹന്മാരെ, പരിശുദ്ധാത്മസഹായത്താൽ "ഏക ഹൃദയം ഏക മനസ്സും" ഉള്ള സമൂഹമായിത്തീരാമെന്നും കാണിച്ചുതന്ന ശ്ലീഹന്മാരെ, നമ്മൾ "ഏക മനസ്സുള്ളവരായി ഏകസ്നേഹം പൂണ്ട് ഐക്യമത്യപ്പെട്ട് ഏകഭാവമുള്ളവരായി" (ഫിലി 2:2) കാണുവാൻ അദമ്യമായി ആഗ്രഹിച്ച ശ്ലീഹൻമാരെ അപമാനിക്കുകയാണ് ചെയ്യുന്നത്. സമാധാനപ്രേമികളെന്ന് അവകാശപ്പെടുന്നവരല്ല സമാധാനം ഉണ്ടാക്കുവാൻ ശ്രമിക്കുന്നവരാണ് അനുഗ്രഹിക്കപ്പെട്ടവർ. പരസ്പര സ്നേഹത്തിലൂടെ ക്രിസ്തുവിൻെറ ശിഷ്യരെന്നു സാക്ഷിക്കുമ്പോൾ മാത്രമേ സഭ, സഭയും ഇടവക ഇടവകയും ആകുകയുള്ളു.

□•□

# നിങ്ങൾ ആരുടെ കൂടെ?

യേശു പറഞ്ഞ കഥയാണ്
കഥയിൽ നല്ല കഴമ്പുണ്ട്.
കഴമ്പിനു മെല്ലേ പുളിയുണ്ട്,
പുളിയുടെ ഉള്ളിൽ മധുവുണ്ട്.
മധുവുണ്ണാൻ മധുവുണ്ണാൻ
വരികാവിരവിൽ കുട്ടികളെ.
കൃഷിചെയ്യും കർഷകന്
കൃഷിതന്നെ മുന്തിരിയും.
കൃഷിയിൽ കേമൻ അപ്പച്ചൻ
കൃഷിയിൽ മക്കൾ പിന്നോക്കം.
കൃഷിയിൽ മക്കളെ നന്നാക്കാൻ
കൃഷിക്കാരൻ അപ്പച്ചൻ
വിളിച്ചു തോപ്പിൽ വേലയ്ക്കായ്,
വിളിയിൽ വെളിച്ചം കാണാതെ,
ഒന്നാമത്തോൻ നിരസ്സിച്ചു;
ഒന്നും ചിന്തിച്ചീടാതെ.
വേലകൾ തീർക്കാൻ അപ്പച്ചൻ
വേഗം വിളിച്ചു രണ്ടാമനെ,
വിളിയുടെ ശബ്ദം കേട്ടവൻ
കളവിൽ മൂളി സമ്മതവും.
മടിവന്നവനിൽ മുടിചൂടി
മനസ്സിൽ പണികൾ കടമായി.

പിന്നീടൽപം കഴിഞ്ഞപ്പോൾ
ചെന്നൂ തോപ്പിൽ ഒന്നാമൻ.
ചേട്ടൻ നോക്കി തോട്ടത്തിൽ,
കഷ്ടം കണ്ടില്ലനുജനെ.
വെക്കം വേലകൾ ചെയ്തവൻ,
മക്കൾ കടമ മാനിച്ചു
രണ്ടു മക്കളെ കണ്ടില്ലേ?
തുണ്ടു കഥയിൽ കുട്ടികളെ.
ആരുടെ കൂടെ കൂടും നിങ്ങൾ?
ആലോചിക്കൂ കുട്ടികളെ.

*വറുഗീസ് കിഴക്കേമുറി*

# വാർത്തകൾ



## എയിഡ്സ് ബോധവൽക്കരണം കാലഘട്ടത്തിൻെറ ആവശ്യം: തോമസ് മാർ അത്താനാസ്യോസ്

ചെങ്ങന്നൂർ: ഭാരതത്തിൻെറ ഭീഷണിയായി വ്യാപിച്ചു കൊണ്ടിരിക്കുന്ന എയിഡ്സ് എന്ന മഹാവിപത്തിനെപ്പറ്റി സമൂഹത്തെ ബോധവൽക്കരിക്കേണ്ടത് കാലഘട്ടത്തിൻെറ ആവശ്യമാണെന്നും യുവജനപ്രസ്ഥാനം അതിന് മുൻകൈ എടുക്കണമെന്നും തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്ത പ്രസ്താവിച്ചു.



യുവജനപ്രസ്ഥാനം സ്വാതന്ത്ര്യസുവർണ്ണജൂബിലി സന്ദേശവാഹനജാഥ പുത്തൻകാവ് കത്തീഡ്രലിൽ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്ത ആശിർവദിക്കുന്നു.

ചെങ്ങന്നൂർ ഭദ്രാസനയുവജനപ്രസ്ഥാനം ഒക്ടോബർ 20 നു നടത്തിയ സ്വാതന്ത്ര്യസുവർണ്ണജൂബിലിസന്ദേശ - എയിഡ്സ് ബോധവൽക്കരണ വാഹനജാഥ ഉത്ഘാടനം ചെയ്തുകൊണ്ട് പുത്തൻകാവ് സെൻറ്. മേരീസ് കത്തീഡ്രലിൽ പ്രസംഗിക്കുകയായിരുന്നു അദ്ദേഹം. കത്തീഡ്രൽ വികാരി ഫാ. ജോൺ ദാനിയേൽ, ഫാ. തോമസ് തേക്കിൽ, ഫാ. ജോൺ വറുഗീസ് എന്നിവർ പ്രസംഗിച്ചു. ഭദ്രാസനത്തിലെ മുപ്പതിലധികം പോയിൻറുകളിൽ കോർണർ മീറ്റിംഗുകൾ നടത്തി വൈകിട്ട് ബഥേൽ ജംഗ്ഷനിൽ ജാഥ സമാപിച്ചു. സമാപന സമ്മേളനത്തിൽ ഫാ. തോമസ് തേക്കിൽ അദ്ധ്യക്ഷനായിരുന്നു. ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ, ഫാ. ജോബ്സൺ കോട്ടപ്പുറത്ത്, ഫാ. ഗീവറുഗീസ് ജോൺ, ഫാ. മത്തായി കുന്നിൽ, പ്രസ്ഥാനം ഭദ്രാസന സെക്രട്ടറി ജേക്കബ് ഉമ്മൻ എന്നിവർ പ്രസംഗിച്ചു.

## മില്യനിയം - 97

ബാംഗ്ലൂർ: ഹോളിട്രിനിറ്റി സെൻറ് ജോർജ്ജ് യൂത്ത് ലീഗിൻെറ ആഭിമുഖ്യത്തിൽ മൂന്നാം സഹസ്രാബ്ദ പ്രവേശനത്തെ ഉദ്ദേശിച്ച് നടത്തിയ "Millennium - '97" എന്ന ഏകദിന സമ്മേളനം വിപുല പരിപാടികളോടെ ഒക്ടോബർ മാസം 2-ാം തീയതി E.C.A. ഹാളിൽവെച്ച് നടത്തി. "Youth Living at the edge of '72K'" മുഖ്യ ചിന്താവിഷയമാക്കി നടന്ന സമ്മേളനം റിട്ട. ചീഫ്. സെക്രട്ടറി ശ്രീ. ജെ. അലക്സാണ്ടർ I.A.S. ഭദ്രദീപം കൊളുത്തി ഉദ്ഘാടനം ചെയ്തു. മുഖ്യ പ്രഭാഷകനായിരുന്ന റവ. ഡോ. ജയിംസ് വിജയകുമാർ, രണ്ടായിരാമാണ്ടിലെ യുവാക്കളുടെ ജീവിതവും വെല്ലുവിളികളും - കംപ്യൂട്ടറിൻെറ 72K' Problem - വുമായി ബന്ധപ്പെടുത്തി ക്ലാസ്സ് എടുത്തു. ഗ്രൂപ്പ് ചർച്ചയിൽ മിസ്. മീനാ മാത്യു മോഡറേറ്ററായിരുന്നു.

ഉച്ചയ്ക്കു ശേഷം സെൻറ് ജോർജ്ജ് - അൾസൂർ, സെൻറ് മേരീസ് - ജലഹല്ലി, സെൻറ് ബസ്സേലിയോസ് - മാർത്തഹല്ലി, സെൻറ് തോമസ് - ബാംഗ്ലൂർ ഈസ്റ്റ് എന്നീ യൂണിയനുകളിൽ നിന്നുള്ള പ്രതിനിധികൾ കലാപരിപാടികൾ അവതരിപ്പിച്ചു. വികാരി ഫാ. ഏബ്രഹാം മാരേട്ട്, ഫാ. ജേക്കബ് മാത്യു, ഫാ. ജോയി ജോർജ്ജ്, ഫാ. സാബു കുര്യാക്കോസ്, ഫാ. ജോൺ പീറ്റർ, ഫാ. ഷാജി പി. ജോൺ എന്നിവർ സംബന്ധിച്ചു.

റോണി ഡേവിഡ് സ്വാഗതവും, തോമസ് ജോർജ്ജ് കൃതജ്ഞതയും പ്രകാശിപ്പിച്ചു. ഷിനോയി, ആനി, ജ്യോതി എന്നിവർ മാസ്റ്റേഴ്സ് ഓഫ് സെറിമണി ആയി പ്രവർത്തിച്ചു.

## ബാലഭവൻ ഉദ്ഘാടനം ചെയ്തു

റൂർക്കല: ദിവ്യധനനായ സി. കെ. തോമസ് അച്ചൻെറ സ്മരണാർത്ഥം റൂർക്കല സെൻറ് ഗ്രീഗോറിയോസ് ഇംഗ്ലീഷ് സ്കൂളിൻെറ സമീപം നിർമ്മിച്ച ഫാ. സി. കെ. തോമസ് മെമ്മോറിയൽ ബാലഗ്രാമിൻെറ ഉദ്ഘാടനം കഴിഞ്ഞ സെപ്റ്റംബർ 19-ന് ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ നിർവ്വഹിച്ചു. വെരി. റവ. കെ. ഐ. ഫിലിപ്പ്

റമ്പാൻ, ഫാ. വറുഗീസ് ജോൺ, റവ. തോമസ് ജോൺ, പ്രൊഫ. ഡി. മാത്യൂസ്, പ്രൊഫ. കെ. സി.മാണി, ശ്രീ. കെ. എം. പണിക്കർ എന്നിവർ പ്രസംഗിച്ചു. സ്കൂൾ വൈസ് പ്രിൻസിപ്പൽ മിസ്സസ്സ് കുര്യൻ കൃതജ്ഞത പ്രകാശിപ്പിച്ചു.

## ഉദ്ഘാടനം ചെയ്തു

റൂർക്കല: റൂർക്കലയിൽ നിന്നും 30 കി. മീ. അകലെ ആദിവാസികൾക്കിടയിൽ ജീവകാരുണ്യ പ്രവർത്തനം നടത്തുന്ന മാർ സേവേറിയോസ് ചാരിറ്റബിൾ ഡിസ്പെൻസറിക്ക് വേണ്ടി നിർമ്മിച്ച പുതിയ കെട്ടിടത്തിന്റെ കൂദാശയും ഉദ്ഘാടനവും ഡോ. ഗീവറുഗീസ് മാർ ഒസ്ത്താനിയോസ് മെത്രാപ്പോലീത്താ നിർവ്വഹിച്ചു.

മാനേജർ ജോസഫ് ചെറിയാൻ, മെഡിക്കൽ ഓഫീസർ ഡോ. സിംഗ്, സെൻറ് ഗ്രീഗോറിയോസ് ട്രസ്റ്റ് പ്രസിഡൻറ് ഫാ. കുര്യൻ ഏബ്രഹാം എന്നിവർ ചേർന്ന് വിശിഷ്ടാതിഥികളെ സ്വീകരിച്ചു. നന്ദു അഗർവാൾ, വൈ പട്ടേൽ, മിൻസ് എന്നിവർ പ്രസംഗിച്ചു. ശ്രീ പാണിഗ്രാഹി കൃതജ്ഞതയും പറഞ്ഞു.

## ഭദ്രാസന പൊതുയോഗം

ബാംഗ്ലൂർ: മദ്രാസ് ഭദ്രാസന പള്ളി പ്രതിപുരുഷന്മാരുടെ യോഗം ബാംഗ്ലൂർ നോർത്ത് മാർ ഗ്രീഗോറിയിസ് പള്ളിയിൽ വച്ച് 97 സെപ്റ്റംബർ 24, 25 തീയതികളിൽ പരിശുദ്ധ കാതോലിക്കാബാവാ തിരുമനസ്സിലെ അദ്ധ്യക്ഷതയിലും ഡോ. യാക്കോബ് മാർ ഐറേനിയോസ് തിരുമേനിയുടെ സാന്നിദ്ധ്യത്തിലും നടന്നു. 24-ാം തീയതി വൈദികമീറ്റിംഗ് ഐറേനിയോസ് തിരുമേനി ധ്യാനം നയിച്ചു. 25-ാം തീയതി രാവിലെ പ. ബാവാ തിരുമേനി വി. കുർബാന അർപ്പിച്ചു. പൊതുയോഗത്തിന് പ്രാരംഭത്തിൽ മദ്രാസ് ഭദ്രാസനശില്പിയായിരുന്ന ദിവന്നാസ്യോസ് തിരുമേനിയുടെ ദേഹവിയോഗത്തിൽ അനുശോചന പ്രമേയം പാസ്സാക്കി. തുടർന്നു പ. കാതോലിക്കാ ബാവായും അഭിവന്ദ്യ ഐറേനിയോസ് തിരുമേനിയും പ്രസംഗിച്ചു. വരവ് ചിലവ് കണക്കുകൾ പാസ്സാക്കി.അടുത്ത അഞ്ചു വർഷത്തേക്ക് ഭദ്രാസന സെക്രട്ടറിയായി ഫാ. വർഗീസ് വാലയിൽ തിരഞ്ഞെടുക്കപ്പെട്ടു. പൊതുയോഗത്തിന്റെ ഭംഗിയായ നടത്തിപ്പിനായി ഫാദർ ജോൺ തോമസിന്റെ നേതൃത്വത്തിൽ ശ്രീമാൻമാരായ വി. സി. ജോൺ, എം. സി. തോമസ്, മാത്യുകോശി, ഐസക് പി. തോമസ്, എം. വി. പൗലോസ്, ഇ. ടി. വർഗീസ്, പി. ഡി. പ്രസാദ്, പി.എം. തോമസ്, പി. കെ. പിലിപ്പോസ്, കെ. പാപ്പച്ചൻ, തോമസ്, ശ്രീമതിമാരായ മറിയാമ്മ വർഗീസ്, ഏലിയാമ്മ കുഞ്ഞപ്പൻ എന്നിവർ വിവിധ കമ്മിറ്റികളിൽ പ്രവർത്തിച്ചു.

# അനുശോചനം രേഖപ്പെടുത്തി

ആലുവ: ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായുടെ ദേഹവിയോഗത്തിൽ അങ്കമാലി ഭദ്രാസന കൗൺസിൽ അനുശോചനം രേഖപ്പെടുത്തി. വേദശാസ്ത്ര പണ്ഡിതൻ, വൈദിക സെമിനാരി പ്രിൻസിപ്പൽ, വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ അദ്ധ്യക്ഷൻ തുടങ്ങി അനവധി പ്രസ്ഥാനങ്ങളുടെ സാരഥ്യം വഹിച്ചിരുന്ന തിരുമേനി ഒരു തിളക്കമാർന്ന വ്യക്തിത്വത്തിന്റെ ഉടമയായിരുന്നുവെന്ന് റവ. ജേക്കബ് മണ്ണാറപ്രായിൽ കോറെപ്പിസ്ക്കോപ്പ അവതരിപ്പിച്ച അനുശോചന പ്രമേയത്തിൽ പറഞ്ഞു.

മെത്രാപ്പോലീതആയുടെ 30-ാം അടിയന്തിരം മുംബെ മെത്രാസനത്തിന്റെ ആഭിമുഖ്യത്തിൽ വാഷി ഓർത്തഡോക്സ് സെൻററിലും 40-ാം ചരമദിനമായ നവംബർ 6-ന് അദ്ദേഹം അന്ത്യവിശ്രമം കൊള്ളുന്ന ആലുവ തൃക്കുന്നത്ത് സെമിനാരിയിലും വിപുലമായ പരിപാടികളോടെ ആചരിക്കുവാൻ തീരുമാനിച്ചു. പൗലോസ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ യോഗത്തിൽ അദ്ധ്യക്ഷം വഹിച്ചു.

# ബോംബെയിൽ

ബോംബെ: ബോംബെ - അങ്കമാലി ഭദ്രാസനങ്ങളുടെ മെത്രാപ്പോലീത്താ ആയിരിക്കെ കാലം ചെയ്ത ഡോക്ടർ ഫീലിപ്പോസ് മാർ തെയോഫിലോസിന്റെ ദേഹവിയോഗത്തിൽ ദാദർ സെൻറ് മേരീസ് ഇടവക അനുശോചനം രേഖപ്പെടുത്തി. വികാരി ഫാ: കോശി പ്ലാമൂട്ടിലിന്റെ അദ്ധ്യക്ഷതയിൽ കൂടിയ യോഗത്തിൽ അസിസ്റ്റൻറ് വികാരി ഫാ: എം. എസ്സ്. ജോയി, കെ.എം. ഫിലിപ്പ്, റ്റി. ഓ. ജേക്കബ്, ജോയി വർഗ്ഗീസ്, കെ. ഐ. തോമസ്, സാറാ പോത്തൻഫിലിപ്പ് എന്നിവർ പ്രസംഗിച്ചു.

# കൺവൻഷൻ

ബാംഗ്ലൂർ: NAMS ബാംഗ്ലൂർ യൂണിറ്റിന്റെ ആഭിമുഖ്യത്തിൽ 5-ാമത് ബാംഗ്ലൂർ കൺവൻഷൻ ഒക്ടോ. 7 മുതൽ 10 വരെ ബാംഗ്ലൂർ മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് കത്തീഡ്രലിൽ വച്ച് നടത്തപ്പെട്ടു.

പത്തനംതിട്ട സെൻറ് ബേസിൽ ഗോസ്പൽ ടീമിന്റെ നേതൃത്വത്തിലാണ് കൺവൻഷൻ നടന്നത്. ധ്യാന പ്രസംഗങ്ങൾ, കൺവൻഷൻ പ്രസംഗങ്ങൾ, സമർപ്പണ പ്രാർത്ഥന, സൗഖ്യദാന മദ്ധ്യസ്ഥപ്രാർത്ഥന, കൗൺസലിംഗ്, വിശ്വാസപഠനക്ലാസ്, ആതുരസന്ദർശനം, ഗാനശുശ്രൂഷ, വി. കുമ്പസാരം, വി. കുർബാനാനുഭവം തുടങ്ങി ഗോസ്പൽ ടീമിനെ കർമ്മപരിപാടികളിൽ എല്ലാദിവസവും ഏകദേശം അറുനൂറോളം വിശ്വാസികൾ പങ്കെടുത്തു.

അനുതാപത്തിന്റെ ആർദ്രവീചികൾ പെയ്തി

## സഭാവിശേഷദിവസങ്ങൾ

### നവംബർ

23 - ദൈവമാതാവിനോടുള്ള അറിയിപ്പിൻെറ ഞായറാഴ്ച. 24 - ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ 1-ാം ഓർമ്മ (കോട്ടയം പഴയ സെമിനാരി ചാപ്പൽ).- കോട്ടയം പഴയസെമിനാരി സ്ഥാപകൻ സഭാജ്യോതിസ് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 181-ാം ഓർമ്മ (കോട്ടയം പഴയ സെമിനാരി). 28 - മാർ യാക്കൂബ് ബുർദാനയുടെ ഓർമ്മ. 30 - ഏലിശുബായുടെ അടുക്കലേക്കുള്ള മറിയാമിൻെറ യാത്രയുടെ ഞായറാഴ്ച (വനിതാ ദിനം) മാർ അന്ത്രയോസ് ശ്ലീഹായുടെ ഓർമ്മ

### കോനൂൻക്ദീം - ഡിസംബർ

1 - ഇരുപത്തഞ്ചു നോമ്പാരംഭം. 3 - മാർ തോമ്മാ ദീവന്നാസ്യോസ്മെത്രാപ്പോലീത്തായുടെ 25-ാം ഓർമ്മ (പത്തനാപുരംതാബോർ ദയറാ). 4 - മർത്ത് ബർബറായുടെയും മർത്ത് യൂലിയാനായുടെയും ഓർമ്മ. 6 - മാർ സോഖേയുടെ ഓർമ്മ. 7 - മാർ യോഹന്നാൻ മാംദാനയുടെ ജനനത്തിൻെറ ഞായറാഴ്ച (ശിശുദിനം). 8 - മാർ ബസ്സേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവായുടെ 22-ാം ഓർമ്മ (കോട്ടയം കാതോലിക്കേറ്റ് അരമന ചാപ്പൽ). 10 - മാർ ബഹനാം സഹദായുടെയും സഹോദരി സാറായുടെയും കൂട്ടു സഹദേൻമാരുടെയും മാബൂഗിലെ മാർ പീലക്സീനോസിൻെറയും ഓർമ്മ. 13 - ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്തായുടെ 7-ാം ഓർമ്മ (പത്തനംതിട്ട ബേസിൽ അരമന). 14 - മാർ യൗസേപ്പിനുണ്ടായ വെളിപാടിൻെറ ഞായറാഴ്ച. 17 - മാർ ബസ്സേലിയോസ് ഗീവർഗീസ് പ്രഥമൻ കാതോലിക്കാ ബാവായുടെ 69-ാം ഓർമ്മ (വാകത്താനം വള്ളിക്കാട്ട് ദയറാ). 18 - മാർത്തോമ്മാ ശ്ലീഹാ കുന്തം ഏറ്റതിൻെറ ഓർമ്മ

റങ്ങിയ ദിനങ്ങൾ ഓർമ്മകളിൽ മായാതെനിൽക്കും എന്ന് NAMS' സെക്രട്ടറി ശ്രീ. അച്ചൻകുഞ്ഞ് കൃതജ്ഞതാ വേളയിൽ അനുസ്മരിച്ചു. ബഹു. എബ്രഹാം മാരേട്ടച്ചനും ടീമംഗങ്ങൾക്ക് പ്രത്യേകം നന്ദി പ്രകാശിപ്പിച്ചു.

ഫാ. ചെറിയാൻ ടി. സാമുവേൽ, ഫാ. വി. എം. എബ്രഹാം, ഫാ. ജിജി സാമുവേൽ, ഫാ.ജയിംസ് ജോർജ്ജ്, ഫാ. സജി തോമസ് തറയിൽ, ഡീക്കൺ ടി. എ. ഇടയാടി, ഡീക്കൺ ബിനോജി മാത്യൂസ്, ശ്രീ. ജോർജ്ജ് പ്രസാദ്, സൈജു, സന്തോഷ് എന്നീ സെൻറ് ബേസിൽ ഗോസ്പൽ ടീം അംഗങ്ങൾ കൺവൻഷൻെറ അനുഗ്രഹപ്രദാന പരിപാടികൾക്ക് നേതൃത്വം നൽകി.

♦♦♦

## വൈദികചരമങ്ങൾ

### ബർസ്ലീബോ റമ്പാൻ

പരുമല: പരുമല ധ്യാന കേന്ദ്രത്തിൽ ധ്യാനഗുരുവായിരുന്ന ബർസ്ലീബോറമ്പാൻ കഴിഞ്ഞ ഒക്ടോബർ 9-ന് അന്തരിച്ചു. സംസ്ക്കാരം 13-ന് വകയാർ സെൻറ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ പ. കതോലിക്കാബാവായുടെ കാർമ്മികത്വത്തിൽ നടത്തി.കോന്നി വകയാർ ഇടയാടിയിൽ പരേതരായ ചെറിയാൻ കോശി - അന്നമ്മ ദമ്പതികളുടെ പുത്രനാണ്. 1958-ൽ വൈദികപട്ടവും '87-ൽ റമ്പാൻ സ്ഥാനവും സ്വീകരിച്ചു. പരേതൻ ചുനക്കര, ചാത്തന്നൂർ, പുനലൂർ, കറ്റാനം, കായംകുളം, മാവേലിക്കര, പുതിയകാവ് എന്നിവിടങ്ങളിൽ വികാരിയായിരുന്നിട്ടുണ്ട്.

### ഫാ. ഗീവർഗീസ്

മൂവാറ്റുപുഴ: ഊരമന സെൻറ് മേരീസ് പള്ളി മുൻവികാരി ഫാ. ഗീവർഗീസ് മേപ്പനാൽ നിര്യാതനായി. സംസ്കാരം കഴിഞ്ഞ 27-ന് പ. കാതോലിക്കാ ബാവായുടെ മുഖ്യകാർമ്മികത്വത്തിലും മാത്യൂസ് മാർ സേവേറിയോസ്, പൗലോസ് മാർ മിലിത്തിയോസ്, സഖറിയാ മാർ അന്തോണിയോസ്, പൗലോസ് മാർ പക്കോമിയോസ് എന്നീ തിരുമേനിമാരുടെയും അനേക വൈദികരുടെയും സഹകരണത്തിലും നടത്തപ്പെട്ടു.

നെല്ലിക്കുന്ന്, ഊരമന, കിഴുമുറി, മഴുവാടി, ഇടുക്കി, പിറവം കാതോലിക്കേറ്റ് സെൻറർ എന്നീ പള്ളികളിൽ വികാരിയായിരുന്നു.

മലങ്കരസഭാ മാനേജിംഗ് കമ്മറ്റി മെമ്പറായി പ്രവർത്തിച്ചിരുന്ന അദ്ദേഹം കാതോലിക്കേറ്റിൻെറ കരുത്തനായ കാവൽഭടനായിരുന്നു. എതിരാളികളുടെ അനേക പീഢനങ്ങളെ സഹിച്ച് അദ്ദേഹം അന്ത്യംവരെ കാതോലിക്കേറ്റിനുവേണ്ടി നിലകൊണ്ടു.

### ഫാ. വി. ജി. ജോസഫ്

കൊടുമൺ: സെൻറ് ബഹനാൻസ് ഓർത്തഡോക്സ് പള്ളിവികാരി അങ്ങാടിക്കൽ തെക്ക് വയലിറക്കത്ത് ഫാ. വി. ജി. ജോസഫ് നിര്യാതനായി. സംസ്ക്കാരം കഴിഞ്ഞ ഒക്ടോബർ 10-ന് പ. കാതോലിക്കാ ബാവായുടെ കാർമ്മികത്വത്തിൽ അങ്ങാടിക്കൽ സെൻറ് ജോർജ്ജ് ഓർത്തഡോക്സ് പള്ളിയിൽ നടത്തി. പരേതൻ നിരണം, തുമ്പമൺ ഭദ്രാസനങ്ങളിൽപെട്ട വിവിധ ദേവാലയങ്ങളിൽ വികാരിയായിരുന്നിട്ടുണ്ട്.

## യാത്രയയപ്പ്

ജംഷഡ്പൂർ: മാർഗ്രീഗോറിയോസ് ഓർത്ത ഡോക്സ് പള്ളി വികാരിയായി കഴിഞ്ഞ നാലു വർഷക്കാലത്തെ സേവനത്തിനുശേഷം ഒറീസ്സായിലെ ഭുവനേശ്വറിലേക്കു സ്ഥലംമാറിപ്പോകുന്ന ഫാ. കുര്യൻ ഏബ്രഹാമിനു ഇടവകാംഗങ്ങൾ കഴിഞ്ഞ ഒക്ടോബർ 12-ന് യാത്രയയപ്പ് നൽകി. പ്രസ്തുത യോഗത്തിൽ എ.ജി. ജോർജ് (സെക്രട്ടറി), കെ. എസ്.മാത്യു, തോമസ് മാത്യു ജോർജ് മാത്യു എന്നിവർ പ്രസംഗിച്ചു.

## ജീവകാരുണ്യ പ്രവർത്തന സംഭാവന

ദുർഗ്ഗാപ്പൂർ: സെൻറ് ജോർജ്ജ് പള്ളിയിലെ സാമ്പത്തികസ്ഥിതി മെച്ചപ്പെടുത്തുന്നതിനായി 1995-ൽ ആരംഭിച്ച 'ക്യാഷ്പോട്ട്' കളക്ഷൻെറ 1997-ൽ ലഭിച്ച സംഭാവനകൾ മുഴുവനും ഒറീസ്സയിലെ കലഹണ്ടി ദുരിതാശ്വാസ നിധിയിലേക്ക് അഭി. തിരുമേനിയുടെ പേർക്ക് അയയ്ക്കുന്നതിന് തീരുമാനിച്ചു.

## പുസ്തകം പ്രസിദ്ധീകരിച്ചു

കോട്ടയം: മലങ്കരസഭയിലെ ആത്മഹത്യ ചെയ്ത സഭാംഗങ്ങൾക്കായി പ. എപ്പിസ്കോപ്പൽ സുന്നഹദോസിൻെറ ശ്രേഷ്ഠാനുമതിയോടുകൂടി എം. ഒ. സി. പബ്ലിക്കേഷൻസ് പ്രത്യേക ശുശ്രൂഷക്രമം തയ്യാറാക്കിയിരിക്കുന്നു. മറ്റു ശുശ്രൂഷകൾക്ക് നിലവിലിരിക്കുന്ന പ്രാർത്ഥനകൾക്ക് ആവശ്യമായ ഭേദഗതി വരുത്തിയാണ് ഇതിൽ ഉൾപ്പെടുത്തിയിരിക്കുന്നത്. ഇതിൽ സഭാംഗങ്ങൾക്ക് ആവശ്യമായ ഉപദേശങ്ങൾ നൽകിക്കൊണ്ട് പ. ബാവാ തിരുമേനി പുറപ്പെടുവിച്ച കൽപനയും ഉൾപ്പെടുത്തിയിട്ടുണ്ട്. വില 3 രൂപയാണ്.

## മാർ തെയോഫിലോസ് മെത്രാപ്പോലീത്തായെ അനുസ്മരിച്ചു

കോട്ടയം: അങ്കമാലി-ബോംബെ ഭദ്രാസനാധിപനും മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനത്തിൻെറ പ്രസിഡൻറുമായിരുന്ന ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായെ ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനത്തിൻെറയും പുത്തനങ്ങാടി കുരിശുപള്ളിയുടെയും ആഭിമുഖ്യത്തിൽ ചേർന്ന സമ്മേളനം അനുസ്മരിച്ചു. ചങ്ങനാശ്ശേരി ആർച്ച് ബിഷപ്പ് ഡോ. ജോസഫ് പവ്വത്തിൽ യോഗം ഉദ്ഘാടനം ചെയ്തു.

സഭൈക്യത്തിനു വേണ്ടി മെത്രാപ്പോലീത്ത ചെയ്ത പ്രയത്നങ്ങളെ അദ്ദേഹം പ്രകീർത്തിച്ചു. പ. കാതോലിക്കാ ബാവാ യോഗത്തിൽ അദ്ധ്യക്ഷത വഹിച്ചു. രാജ്യത്തിനു പുറത്തും അന്യ സഭകളിലും നമ്മുടെ സഭയ്ക്ക് പ്രസക്തി നേടിയെടുക്കുന്നതിന് അദ്ദേഹം ചെയ്ത സേവനങ്ങളെ ബാവാ അനുസ്മരിച്ചു.

നിയുക്ത കാതോലിക്ക തോമസ് മാർ തീമോത്തിയോസ്, റവ. ഡോ. കെ.എം. ജോർജ്, മലയാള മനോരമ ചീഫ് എഡിറ്റർ കെ. എം. മാത്യു, ഏബ്രഹാം ഈപ്പൻ പാലാമ്പടം, ഗീവർഗീസ് മാർ കൂറിലോസ്, റവ. ഇ.ജെ. തോമസ് കോർ എപ്പിസ്കോപ്പ, വേളൂർ കൃഷ്ണൻകുട്ടി, അഞ്ജു മേരി കുരുവിള എന്നിവർ അനുസ്മരിച്ചു. മെത്രാപ്പോലീത്തായുടെ ജീവചരിത്ര ഗ്രന്ഥ പ്രകാശനം പൗലോസ് മാർ പക്കോമിയോസ് മെത്രാപ്പോലീത്ത പി.സി. ഏബ്രഹാമിനു നൽകി നിർവ്വഹിച്ചു.

◆◆◆

Licence No. 475, 11th April 1946. Registered No. KL KTM-38

# THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM - 686 038

**1-ാം ഓർമ്മപ്പെരുന്നാൾ**

**8-11-1997**



**P.P. MATHEW & FAMILY**

Vattakkunnel Pulickel, Erayilkadavu, Kottayam

Printed and Published by Fr. T.G. Zacharia for Orthodox Viswasa Paripalana Samithy, Kottayam at the Catholicate Press, Kottayam-38. Chief Editor Rev. Dr. Jacob Kurian.